# വിജ്ഞാപനം

നമ്പർ 7900/എൽ.എ.4എ/84, 1984 ജൂലൈ 25.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള മത്സ്യത്തൊഴിലാളി ക്ഷേമനിധി ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

കേരള നിയമസഭാ സെക്രട്ടേറിയറ്റ്,
തിരുവനന്തപുരം,
1984 ജൂലൈ 23.

കെ. പി. പത്മനാഭൻ,
സെക്രട്ടറി.

# 1984-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി ബിൽ

കേരള സംസ്ഥാനത്തെ മൽസ്യത്തൊഴിലാളികളുടെ ക്ഷേമം അഭിവൃദ്ധിപ്പെടുത്തുന്നതിനു ഒരു ക്ഷേമനിധി രൂപീകരിക്കുന്നതിനും അതിനു ആനുഷംഗികമായ കാര്യങ്ങൾക്കും വേണ്ടി വ്യവസ്ഥ ചെയ്യുന്ന

ഒരു

ബിൽ

പീഠിക.—കേരള സംസ്ഥാനത്തെ മൽസ്യത്തൊഴിലാളികളുടെ ക്ഷേമം അഭിവൃദ്ധിപ്പെടുത്തുന്നതിനു ഒരു ക്ഷേമനിധി രൂപീകരിക്കുന്നതിനും അതിനു ആനുഷംഗികമായ മററു ചില കാര്യങ്ങൾക്കും വേണ്ടി വ്യവസ്ഥ ചെയ്യുന്നതു യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ രേണഘടനയുടെ മുപ്പത്തിഅഞ്ചാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു—

1. ചുരുക്കപ്പേരും, വ്യാപ്തിയും, ആരംഭവും.— (1) ഈ ആക്ററിന് 1984-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി ആക്ററ് എന്നു പേർ പറയാം.

(2) ഇതിനു കേരള സംസ്ഥാനം മുഴുവൻ വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

(3) ഇതു ഗസററു വിജ്ഞാപനം വഴി, സർക്കാർ നിശ്ചയിക്കാവുന്നപ്രകാരമുള്ള തീയതി, പ്രാബല്യത്തിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ.—ഈ ആക്ററിൽ, സന്ദർഭം മററു വിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) ''ബോർഡ്'' എന്നാൽ 7-ാം വകുപ്പുപ്രകാരം രൂപീകരിക്കപ്പെട്ട കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി ബോർഡ് എന്നർത്ഥമാകുന്നു.—

(ബി) ''അംശദാനം'' എന്നാൽ 4-ാം വകുപ്പുപ്രകാരം നിധിയിലേക്ക് നൽകേണ്ടതായ തുക എന്നർത്ഥമാകുന്നു;

(സി) ''ഫിഷറീസ് ഡയറക്ടർ'' എന്നാൽ കേരള സംസ്ഥാനത്തെ ഫിഷറീസ് ഡയറക്ടർ എന്നർത്ഥമാകുന്നു.

(ഡി) ''വ്യാപാരി'' എന്നാൽ കേരള സംസ്ഥാനത്തിനകത്ത്,—

(i) മൽസ്യം വാങ്ങുകയും വില്ക്കുകയും ചെയ്യുന്നതോ, അഥവാ

(ii) കയററി അയയ്ക്കുന്നതിനായോ അഥവാ ആഭ്യന്തരമായ വിപണനത്തിനായോ മൽസ്യം സംസ്ക്കരിക്കുന്നതോ ആയ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന ഏതെങ്കിലും ആരം എന്നർത്ഥമാകുന്നു;

(ഇ) ''ഫിഷറി ഉദ്യോഗസ്ഥൻ'' എന്നാൽ 1980–ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ററ് (1981–ലെ 7) 2–ാം വകുപ്പ് (ഡി) ഖണ്ഡപ്രകാരം നിയമിക്കപ്പെട്ട ഫിഷറി ഉദ്യോഗസ്ഥൻ എന്നർത്ഥമാകുന്നു;

(എഫ്) ''മൽസ്യത്തൊഴിലാളി'' എന്നാൽ 1980–ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ററ് (1981–ലെ 7) 2–ാം വകുപ്പ് (ഇ) വകുപ്പിൽ നിർവ്വചിച്ചപ്രകാരമുള്ള ഒരു മൽസ്യത്തൊഴിലാളി എന്നർത്ഥമാകുന്നു;

(ജി) ''മൽസ്യബന്ധന ഉരു'' എന്നാൽ ലാഭം കിട്ടുന്നതിനായി മൽസ്യബന്ധനത്തിലേർപ്പെട്ടിരിക്കുന്ന യാന്ത്രികമായി ചലിപ്പിക്കുന്നതിനുള്ള സജ്ജീകരണം ഘടിപ്പിച്ചതോ അല്ലാത്തതോ ആയ, ഒരു കപ്പൽ അഥവാ ബോട്ട് എന്നർത്ഥമാകുന്നതും അതിൽ മൽസ്യബന്ധനത്തിൽ ഏർപ്പെട്ടിരിക്കുന്ന,—

(i) കട്ടമരവും,

(ii) നാടൻ വള്ളവും,

(iii) തോണിയും ഉൾപ്പെടുന്നതുമാകുന്നു.

(എച്ച്) ''നിധി'' എന്നാൽ 3–ാം വകുപ്പുപ്രകാരം ഏർപ്പെടുത്തിയ കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധിയും പദ്ധതിയും എന്നർത്ഥമാകുന്നു;

(ഐ) ''അംഗം'' എന്നാൽ നിധിയിലെ ഒരു അംഗം എന്നർത്ഥമാകുന്നു;

(ജെ) ''പദ്ധതി'' എന്നാൽ ഈ ആക്ററു പ്രകാരം തയ്യാറാക്കിയിട്ടുള്ള കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി പദ്ധതി എന്നർത്ഥമാകുന്നു;

(കെ) ''പട്ടിക'' എന്നാൽ ഈ ആക്ററിന്റെ പട്ടിക എന്നർത്ഥമാകുന്നു.

3. മൽസ്യത്തൊഴിലാളി ക്ഷേമനിധി പദ്ധതി.—(1) സർക്കാരിന്, ഗസററു വിജ്ഞാപനം വഴി, മൽസ്യത്തൊഴിലാളികളുടെ ക്ഷേമത്തിനായി ''മൽസ്യത്തൊഴിലാളിക്ഷേമനിധി'' എന്ന പേരിൽ ഈ ആക്ററു പ്രകാരം ഒരു നിധി രൂപീകരിക്കുന്നതിനായി കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി പദ്ധതി എന്നു പേർ പറയേണ്ടതായ ഒരു പദ്ധതി തയ്യാറാക്കാവുന്നതും, പദ്ധതി തയ്യാറാക്കിയ ശേഷം കഴിയുന്നതും വേഗം, ഈ ആക്ററിലേയും പദ്ധതിയിലേയും വ്യവസ്ഥകളനുസരിച്ച് നിധി ഏർപ്പെടുത്തേണ്ടതുമാകുന്നു.

(2) നിധിയിൽ താഴെപ്പറയുന്നവ വരവു കൊള്ളിക്കേണ്ടതാണ്,—

(എ) 4-ാം വകുപ്പിൽ പറഞ്ഞിട്ടുള്ള അംശദാനങ്ങൾ;

(ബി) പദ്ധതിപ്രകാരം ചുമത്തിയ ഫീസ്;

(സി) 21-ാം വകുപ്പുപ്രകാരം വസൂലാക്കിയ നഷ്ടപരിഹാരം;

(ഡി) ഇൻഡ്യാ ഗവൺമെൻറോ സംസ്ഥാന ഗവൺമെൻറോ നൽകുന്ന ഗ്രാൻറുകളോ, വായ്പകളോ അഥവാ മുൻകൂറുകളോ;

(ഇ) സ്വമേധയാ നൽകപ്പെടുന്ന ഏതെങ്കിലും സംഭാവനകൾ;

(എഫ്) 1980-ലെ കേരള സമുദ്ര മൽസ്യ ബന്ധന നിയന്ത്രണ ആക്റ്റ് (1981-ലെ 10)-ലെ വ്യവസ്ഥകൾ പ്രകാരം ചുമത്തപ്പെട്ട ഏതെങ്കിലും പിഴ;

(ജി) ബോർഡിന്റെ വരുമാനം വർദ്ധിപ്പിക്കാനായി മററു മാർഗ്ഗങ്ങളിൽക്കൂടി ബോർഡ് ആർജ്ജിക്കുന്ന ഏതെങ്കിലും തുക.

(3) നിധി ബോർഡിൽ നിക്ഷിപ്തമാകുന്നതും ബോർഡിനാൽ കൈകാര്യം ചെയ്യപ്പെടുന്നതുമാണ്.

(4) നിധി താഴെപ്പറയുന്ന എല്ലാമോ ഏതെങ്കിലുമോ കാര്യങ്ങൾക്കായി ഉപയോഗിക്കാവുന്നതാണ്,

അതായത്:—

(എ) പ്രകൃതിക്ഷോഭം മൂലം ഉണ്ടാകുന്ന അത്യാഹിതങ്ങൾ സംഭവിക്കുമ്പോൾ മൽസ്യത്തൊഴിലാളികൾക്കു ദുരിതാശ്വാസം നൽകാനും;

(ബി) സ്ഥിരമായോ താൽക്കാലികമായോ അംഗവൈകല്യത്തിനു വിധേയരാകുന്ന മൽസ്യത്തൊഴിലാളികൾക്കു സാമ്പത്തിക സഹായം നൽകാനും;

(സി) കുട്ടികളുടെ വിവാഹം സംബന്ധിച്ച ചെലവോ, അഥവാ ആശ്രയിച്ചു കഴിയുന്നവരുടെ രോഗമോ, മരണമോ സംബന്ധിച്ച ചെലവോ, അഥവാ അപ്രതീക്ഷിതമായ ഏതെങ്കിലും ചെലവോ അഥവാ പഞ്ഞമാസങ്ങളിലെ ദൈനംദിന ചെലവോ നേരിടുന്നതിനായി മൽസ്യത്തൊഴിലാളികൾക്കു വായ്പകൾ നൽകാനും;

(ഡി) മൽസ്യത്തൊഴിലാളികൾക്കും അവരുടെ കുടുംബാംഗങ്ങൾക്കും,—

(i) വിദ്യാഭ്യാസത്തിനും, തൊഴിൽ പരിശീലനത്തിനും പാർട്ട്ടൈം ജോലിക്കും,

(ii) വായനശാലകളും ഗ്രന്ഥശാലകളും ഉൾപ്പെടെ സാമൂഹ്യ വിദ്യാഭ്യാസ കേന്ദ്രങ്ങൾക്കും,

(iii) കായികവിനോദങ്ങൾക്കും, കളികൾക്കും, ചികിൽസാ സൌകര്യങ്ങൾക്കും,

(iv) കുട്ടികൾക്കു പോഷകാഹാരത്തിനും,

(v) അംഗവൈകല്യമുള്ളവർക്കു തൊഴിൽ സൌകര്യങ്ങൾക്കും വ്യവസ്ഥ ചെയ്യാനും;

(ഇ) പ്രകൃതിക്ഷോഭം കാരണമായോ അഥവാ അപ്രതീക്ഷിതമായ മററു കാരണത്താലോ യാനങ്ങളോ മൽസ്യബന്ധനത്തിനുള്ള ഉപകരണങ്ങളോ നഷ്ടപ്പെടുകയോ അഥവാ മററു വല്ല നഷ്ടവും സഹിക്കുകയോ ചെയ്യുന്ന മൽസ്യത്തൊഴിലാളികൾക്കു ധനസഹായം നൽകുന്നതിനും;

(എഫ്) മൽസ്യത്തൊഴിലാളികൾക്കു വാർദ്ധക്യകാല സഹായത്തിനു വ്യവസ്ഥ ചെയ്യുന്നതിനും;

(ജി) പദ്ധതിയിൽ പറഞ്ഞിട്ടുള്ള മറേറതെങ്കിലും കാര്യം നടപ്പാക്കുന്നതിനും.

(5) 1980-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘ ആക്ററ് (1981-ലെ 7) 4-ാം വകുപ്പ് പ്രകാരം രൂപീകരിച്ച ഒരു മൽസ്യത്തൊഴിലാളി ക്ഷേമസംഘത്തിലെ ഏതൊരു മൽസ്യത്തൊഴിലാളിയും, നിധിയിലെ അംഗമായിരിക്കുന്നതാണ്.

(6) ഈ ആക്ററിലെ വ്യവസ്ഥകൾക്കു വിധേയമായി, (1)-ാം ഉപവകുപ്പുപ്രകാരം തയ്യാറാക്കിയ പദ്ധതിയിൽ (4)-ാം ഉപവകുപ്പിലും പട്ടികയിലും പറഞ്ഞിട്ടുള്ള എല്ലാമോ അഥവാ ഏതെങ്കിലുമോ കാര്യങ്ങൾക്കു വ്യവസ്ഥ ചെയ്യാവുന്നതാണ്.

4. നിധിയിലേക്കുള്ള അംശദാനം.—(1) ഒരു മൽസ്യത്തൊഴിലാളി അയാൾ ഒരു വർഷം പിടിച്ച മൽസ്യത്തിന്റെ വിലയുടെ അഞ്ചു ശതമാനം നിധിയിലേക്ക് അംശദാനമായി നൽകേണ്ടതാണ്:

എന്നാൽ ആക്ററ് നടപ്പിൽ വന്നതു മുതൽ മൂന്നു വർഷത്തേയ്ക്ക് ഒരു മൽസ്യത്തൊഴിലാളി അംശദാനമായി നൽകേണ്ട തുക വർഷത്തേക്കു 45 രൂപ എന്ന നിരക്കിലായിരിക്കേണ്ടതാണ്.

(2) ഒരു വ്യാപാരി ഓരോ വർഷവും അയാളുടെ ആ വർഷത്തെ വിററുവരവിന്റെ ഒരു ശതമാനം നിധിയിലേക്കു അംശദാനമായി നൽകേണ്ടതാണ്:

എന്നാൽ ഈ ആക്ററ് നടപ്പിൽ വരുന്നതു മുതൽ മൂന്നു വർഷത്തേയ്ക്ക് ഒരു വ്യാപാരി ഓരോ വർഷവും നിധിയിലേക്ക് അംശദാനമായി നൽകേണ്ട തുക പദ്ധതിയിൽ പ്രത്യേകം പറയാവുന്ന പ്രകാരമുള്ള തത്വങ്ങൾക്കു വിധേയമായി, ബോർഡ് നിർണ്ണയിക്കേണ്ടതാണ്:

എന്നുതന്നെയുമല്ല മുൻപറഞ്ഞ ക്ലിപ്ത നിബന്ധന പ്രകാരം നിർണ്ണയിച്ച തുക വ്യാപാരിയുടെ വിററുവരവിന്റെ ഒരു ശതമാനത്തിൽ കവിയാൻ പാടില്ലാത്തതാകുന്നു.

(3) ഒരു മൽസ്യബന്ധന ഉരുവിന്റെ ഉടമ താഴെ പറയുന്ന നിരക്കുകളിൽ കണക്കാക്കിയിട്ടുള്ള ഒരു തുക ഓരോ വർഷവും നിധിയിലേക്ക് അംശദാനമായി നൽകേണ്ടതാണ്,—

അതായത്:—

(എ) പരമ്പരാഗത ഉരു,—

| | |
|---|---|
| (i) കട്ടമരം (യന്ത്രവൽകൃതമല്ലാത്തത്) | കട്ടമരം ഒന്നിന് മാസം 1 രൂപാവച്ച് ഒൻപതു മാസത്തേക്ക് |
| കട്ടമരം (യന്ത്രവൽകൃതം) | കട്ടമരം ഒന്നിന് മാസം 2 രൂപാവച്ച് ഒൻപതുമാസത്തേക്ക്. |

| | | |
|---|---|---|
| (ii) | 9 മീററർവരെ വലിപ്പമുള്ള നാടൻ ഉരു (യന്ത്രവൽക്കൃതമല്ലാത്തത്) | നാടൻ ഉരു ഒന്നിന് മാസം മൂന്നുരൂപാവച്ച് ഒമ്പത് മാസത്തേക്ക് |
| | 9 മീററർവരെ വലിപ്പമുള്ള നാടൻ ഉരു (യന്ത്രവൽക്കൃതം) | നാടൻ ഉരു ഒന്നിന് മാസം 5 രൂപാവച്ച് ഒമ്പതുമാസത്തേക്ക് |
| (iii) | 9 മീറററിൽക്കൂടുതൽ വലിപ്പമുള്ള തോണി (യന്ത്രവൽക്കൃതമല്ലാത്തത്) | ഒരു തോണിക്ക് മാസം 5 രൂപാവച്ച് ഒമ്പതു മാസത്തേക്ക് |
| | 9 മീറററിൽ കൂടുതൽ വലിപ്പമുള്ള തോണി (യന്ത്രവൽക്കൃതം) | ഒരു തോണിക്ക് മാസം 7 രൂപാവച്ച് ഒമ്പതു മാസത്തേക്ക് |
| (ബി) | 25 ജി.ആർ.ടിയ്ക്കു താഴെയുള്ള യന്ത്രവൽകൃതബോട്ട് | ഒരു ബോട്ടിനു മാസം 100 രൂപാവച്ച് ഒമ്പതുമാസത്തേക്ക് |
| (സി) | 25 ജി.ആർ.ടി യും അതിൽ കൂടുതലുള്ളതും 35 ജി. ആർ. ടി വരെയുമുള്ള യന്ത്രവൽക്കൃത ബോട്ട് | ഒരു ബോട്ടിനു മാസം 200 രൂപാവച്ച് ഒമ്പതുമാസത്തേക്ക് |
| (ഡി) | 35 ജി.ആർ.ടി യിൽ കൂടുതലായുള്ള യന്ത്രവൽകൃതബോട്ട് | ഒരു ബോട്ടിനു മാസം 300 രൂപാവച്ച് ഒമ്പതുമാസത്തേക്ക്. |

(4) അംശദാനം ഫിഷറി ഉദ്യോഗസ്ഥന്റെ പക്കലോ അഥവാ ഈ ആവശ്യത്തിനുവേണ്ടി ബോർഡ് അധികാരപ്പെടുത്തിയ ബോർഡിലുള്ള ഏതെങ്കിലും ഉദ്യോഗസ്ഥന്റെ പക്കലോ നൽകേണ്ടതാണ്.

(5) അംശദാനത്തുക അതിന്റെ തൊട്ടടുത്തുവരുന്ന രൂപയായി ക്രമപ്പെടുത്തേണ്ടതും, അപ്രകാരമുള്ള തുകയിൽ പൈസ ഉൾപ്പെടുന്ന രൂപയുടെ ഭാഗം വരുന്നപക്ഷം അങ്ങനെയുള്ള ഭാഗം അൻപതു പൈസായോ അതിൽ കൂടുതലോ ആണെങ്കിൽ അത് ഒരു രൂപയാക്കി വർദ്ധിപ്പിക്കേണ്ടതും അങ്ങനെയുള്ള ഭാഗം അൻപതു പൈസയിൽ കുറവാണെങ്കിൽ അത് ഒഴിവാക്കേണ്ടതുമാണ്.

5. ഓരോ അംഗത്തിന്റെയും പേരിൽ കണക്കാക്കേണ്ടതായ തുക.—ഓരോ അംഗത്തിനും പദ്ധതിയിൽ പ്രത്യേകം പറഞ്ഞിട്ടുള്ള ഫോർമുലയനുസരിച്ച് നിജപ്പെടുത്തിയിട്ടുള്ളതും അയാളുടെ പേരിൽ നിധിയുടെ കണക്കിൽ കാണിച്ചിട്ടുള്ളതുമായ തുകയ്ക്ക് അവകാശമുണ്ടായിരിക്കുന്നതാണ്.

6. പദ്ധതി രൂപഭേദപ്പെടുത്തൽ.—സർക്കാരിന് ഗസററിൽ വിജ്ഞാപനം വഴി പദ്ധതിയിൽ ഏതെങ്കിലും കൂട്ടിച്ചേർക്കുകയോ, ഭേദഗതിവരുത്തുകയോ അഥവാ വ്യതിയാനം വരുത്തുകയോ ചെയ്യാവുന്നതാണ്.

7. ബോർഡ് രൂപീകരിക്കൽ.—(1) സർക്കാരിനു, ഗസററിൽ വിജ്ഞാപനംവഴി, അതിൽ പ്രത്യേകം പറയാവുന്ന തീയതിമുതൽ പ്രാബല്യത്തോടുകൂടി, നിധിയുടെ നടത്തിപ്പിനും നിധിയിൽനിന്നും ധനസഹായം നൽകി നടത്തപ്പെടുന്ന പ്രവർത്തനങ്ങളുടെ മേൽനോട്ടം വഹിക്കുന്നതിനും അവ നിർവഹിക്കുന്നതിനുമായി കേരള മൽസ്യത്തൊഴിലാളി ക്ഷേമനിധി ബോർഡ് എന്ന പേരോടുകൂടിയ ഒരു ബോർഡ് രൂപീകരിക്കാവുന്നതാണ്.

(2) ബോർഡ് മുകളിൽപ്പറഞ്ഞ പേരോടുകൂടിയ ശാശ്വതമായ പിൻതുടർച്ചാവകാശമുള്ളതും, ഒരു പൊതുമുദ്രയുള്ളതും ആയ ഒരു ഏകാംഗയോഗമായിരിക്കുന്നതും, പ്രസ്തുത പേരിൽ വ്യവഹരിക്കേണ്ടതും വ്യവഹരിക്കപ്പെടേണ്ടതുമാണ്.

(3) ബോർഡിൽ താഴെപ്പറയുന്ന അംഗങ്ങൾ ഉണ്ടായിരിക്കുന്നതാണ്, അതായത്,—

(എ) ഫിഷറീസിന്റെ ചുമതലവഹിക്കുന്ന ഗവൺമെന്റ് സെക്രട്ടറി, ഇദ്ദേഹം ബോർഡിന്റെ ചെയർമാൻ ആയിരിക്കുന്നതാണ്;

(ബി) ഫിഷറീസ് ഡയറക്ടർ;

(സി) മൽസ്യ ബന്ധന വികസനത്തിനു വേണ്ടിയുള്ള കേരള സംസ്ഥാന സഹകരണഫെഡറേഷന്റെ ചെയർമാനും മാനേജിംഗ് ഡയറക്ടറും;

(ഡി) സർക്കാർ നാമനിർദ്ദേശംചെയ്യുന്ന ധനകാര്യവകുപ്പിന്റെ ഒരു പ്രതിനിധിയും;

(ഇ) സർക്കാർ നാമനിർദ്ദേശംചെയ്യുന്ന മൽസ്യത്തൊഴിലാളികളുടെ രണ്ടുപ്രതിനിധികളും;

(4) പദ്ധതിയിൽ പ്രത്യേകം പറഞ്ഞിരിക്കാവുന്ന രീതിയിൽ ബോർഡ് നിധി കൈകാര്യം ചെയ്യേണ്ടതാണ്.

(5) ബോർഡിന്, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി, ഈ ആക്ടോ അഥവാ പദ്ധതിയോപ്രകാരം അത് നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള നിയന്ത്രണങ്ങളും വ്യവസ്ഥകളും, വല്ലതുമുണ്ടെങ്കിൽ, അവയ്ക്കു വിധേയമായി, നിധിയുടെ കാര്യക്ഷമമായ നടത്തിപ്പിനുവേണ്ടി, ആവശ്യമെന്നു അതു കരുതാവുന്നപ്രകാരമുള്ള അതിന്റെ അധികാരങ്ങളും, കൃത്യങ്ങളും ഫിഷറീസ് ഡയറക്ടർക്കോ, അഥവാ മൽസ്യബന്ധന വികസനത്തിനുവേണ്ടിയുള്ള കേരള സംസ്ഥാന സഹകരണ ഫെഡറേഷന്റെ മാനേജിംഗ് ഡയറക്ടർക്കോ അഥവാ, സർക്കാരിന്റേയോ അഥവാ ബോർഡിന്റെയോ ഏതെങ്കിലും ഉദ്യോഗസ്ഥനോ ഏൽപ്പിച്ചുകൊടുക്കാവുന്നതാണ്.

8. കടം വാങ്ങുന്നതിന് ബോർഡിന്റെ അധികാരം.—ബോർഡിന്, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടും സർക്കാർ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായും, പദ്ധതിയുടെ ആവശ്യങ്ങൾക്കായി, അതതുസമയം, പണം കടം വാങ്ങാവുന്നതാണ്.

9. അനൗദ്യോഗികാംഗങ്ങളുടെ ഔദ്യോഗിക കാലാവധി.—(1) 7-ാം വകുപ്പ് (3)-ാം ഉപവകുപ്പ് (ഇ) ഖണ്ഡപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ട

ഒരു അംഗം അദ്ദേഹത്തെ നാമനിർദ്ദേശംചെയ്ത തീയതിമുതൽ മൂന്ന് വർഷക്കാലത്തേക്ക് ഔദ്യോഗികസ്ഥാനം വഹിക്കുന്നതും, വീണ്ടും നാമനിർദ്ദേശം ചെയ്യപ്പെടുന്നതിന് അർഹനായിരിക്കുന്നതുമാണ്.

(2) നാമനിർദ്ദേശംചെയ്യപ്പെട്ട ഏതൊരംഗത്തിനും സർക്കാരിന് രേഖാമൂലം നോട്ടീസ് നൽകിക്കൊണ്ട് തന്റെ അംഗത്വം രാജിവയ്ക്കാവുന്നതും എന്നാൽ സർക്കാർ രാജി സ്വീകരിക്കുന്നതുവരെ ഔദ്യോഗികസ്ഥാനത്ത് തുടരേണ്ടതുമാണ്.

10. <u>അനൗദ്യോഗികാംഗങ്ങളെ നീക്കംചെയ്യൽ</u>.—(1) സർക്കാരിന്, ഗസററ് വിജ്ഞാപനം വഴി, ബോർഡിലെ ഏതെങ്കിലും അനൗദ്യോഗികാംഗത്തെ താഴെപ്പറയുന്ന സാഹചര്യങ്ങളിൽ ഔദ്യോഗികസ്ഥാനത്തുനിന്നും നീക്കംചെയ്യാവുന്നതാണ്,—

(എ) അദ്ദേഹം ബോർഡിന്റെ അനുവാദംകൂടാതെ തുടർച്ചയായി മൂന്നുമാസത്തിൽ കവിഞ്ഞുള്ള ഏതെങ്കിലും കാലയളവിലേക്ക് ബോർഡിന്റെ യോഗങ്ങളിൽ ഹാജരാകാതിരിക്കുക അല്ലെങ്കിൽ പ്രസ്തുത കാലയളവിനുള്ളിൽ, മൂന്നിൽ കുറവായുള്ള യോഗങ്ങൾ നടക്കുകയും, അദ്ദേഹം തുടർച്ചയായുള്ള മൂന്നു യോഗങ്ങളിൽ ഹാജരാകാതിരിക്കുകയും ചെയ്യുക;

(ബി) അദ്ദേഹം അംഗമായി പ്രവർത്തിക്കുന്നതിന് അനുയോജ്യമല്ലെന്നോ അഥവാ കഴിവില്ലാത്തവനായിത്തീർന്നുവെന്നോ അഥവാ ഒരു അംഗമെന്ന നിലയിൽ അദ്ദേഹം തുടരുന്നത് പൊതുതാൽപര്യത്തിന് ഹാനികരമാകുന്നതരത്തിൽ തന്റെ സ്ഥാനം ദുരുപയോഗപ്പെടുത്തിയെന്നോ സർക്കാരിനഭിപ്രായമുള്ളപക്ഷം:

എന്നാൽ, ഈ ഉപവകുപ്പുപ്രകാരം ഒരു അംഗത്തെ നീക്കംചെയ്യുന്നതിന് മുമ്പായി, അദ്ദേഹത്തെ നീക്കംചെയ്യാതിരിക്കാനുള്ള കാരണങ്ങൾ കാണിക്കുന്നതിന് അദ്ദേഹത്തിന് ന്യായമായ അവസരം നൽകേണ്ടതാണ്.

(2) (1)-ാം ഉപവകുപ്പ് (എ) ഖണ്ഡപ്രകാരം, നീക്കംചെയ്യപ്പെട്ട ഒരു അനൗദ്യോഗികാംഗത്തെ, സർക്കാർ മറിച്ച് ഉത്തരവാകാത്തപക്ഷം, അദ്ദേഹത്തെ നീക്കംചെയ്ത തീയതിമുതൽ മൂന്നുവർഷക്കാലത്തേക്ക്, നാമനിർദ്ദേശം ചെയ്യപ്പെടുന്നതിന് അയോഗ്യനായിരിക്കുന്നതാണ്.

(3) (1)-ാം ഉപവകുപ്പ്, (ബി) ഖണ്ഡപ്രകാരം നീക്കംചെയ്യപ്പെട്ട ബോർഡിലെ ഒരു അനൗദ്യോഗികാംഗം, സർക്കാർ ഒരു ഉത്തരവുമൂലം മേലാൽ അയോഗ്യനല്ലെന്ന് പ്രഖ്യാപിക്കുന്നതുവരെ, വീണ്ടും നാമനിർദ്ദേശംചെയ്യപ്പെടുന്നതിന് അർഹനായിരിക്കുന്നതല്ല.

11. <u>ജീവനക്കാരുടെ നിയമനം</u>.—(1) സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി ബോർഡിന്, ആവശ്യമെന്ന് അതു കരുതാവുന്നപ്രകാരമുള്ള ജീവനക്കാരെ നിയമിക്കാവുന്നതാണ്.

(2) ബോർഡ് നിയമിച്ച ജീവനക്കാരുടെ തെരഞ്ഞെടുപ്പു രീതിയും, ശമ്പളവും, ബത്തകളും, മററ് സേവന വ്യവസ്ഥകളും സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി ബോർഡ് നിർദ്ദേശിക്കാവുന്നപ്രകാരമായിരിക്കുന്നതാണ്.

**12. മൽസ്യത്തൊഴിലാളികളിൽനിന്നും വ്യാപാരികളിൽനിന്നും മൽസ്യബന്ധന ഉരുവിന്റെ ഉടമകളിൽനിന്നും കിട്ടേണ്ട തുക തിരുമാനിക്കൽ.**—(1) ഫിഷറി ഉദ്യോഗസ്ഥനോ അഥവാ ഇതിനുവേണ്ടി ബോർഡിനാൽ ചുമതലപ്പെടുത്തപ്പെട്ട ഫിഷറീസ് സബ് ഇൻസ്പെക്ടറുടെ പദവിയിൽ താഴെയല്ലാത്ത ബോർഡിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥനോ, ആവശ്യമാകാവുന്ന പ്രകാരമുള്ള അന്വേഷണത്തിന് ശേഷവും, അതതുസംഗതിപോലെ, മൽസ്യത്തൊഴിലാളിക്കോ വ്യാപാരിക്കോ അഥവാ മൽസ്യബന്ധന ഉരുവിന്റെ ഉടമയ്ക്കോ പറയാനുള്ളതുപറയാൻ അവസരം നൽകിയതിനുശേഷവും, ഉത്തരവുമൂലം ഏതെങ്കിലും മൽസ്യത്തൊഴിലാളിയിൽനിന്നോ അഥവാ വ്യാപാരിയിൽനിന്നോ അഥവാ മൽസ്യബന്ധന ഉരുവിന്റെ ഉടമയിൽനിന്നോ കിട്ടേണ്ട തുക നിർണ്ണയിക്കാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരം അന്വേഷണം നടത്തുന്ന ഉദ്യോഗസ്ഥന് അങ്ങനെയുള്ള അന്വേഷണത്തിന്റെ ആവശ്യത്തിനായി ഒരു കേസ് വിചാരണ ചെയ്യുന്നസമയത്ത്, 1908-ലെ സിവിൽനടപടിനിയമം (1908-ലെ 5-ാം കേന്ദ്ര ആക്റ്റ്) പ്രകാരം താഴെപ്പറയുന്ന സംഗതികളെ സംബന്ധിച്ച്, ഒരു സിവിൽ കോടതിയിൽ നിക്ഷിപ്തമായിട്ടുള്ള അതേ അധികാരങ്ങൾ ഉണ്ടായിരിക്കുന്നതാണ്, അതായത്,—

(എ) ഏതൊരാളേയും ഹാജരാകുന്നതു നിർബന്ധിക്കുന്നതിനോ, അയാളെ സത്യപ്രതിജ്ഞയിൻമേൽ വിസ്തരിക്കുന്നതിനോ;

(ബി) പ്രമാണങ്ങൾ കണ്ടുപിടിക്കുന്നതിനും ഹാജരാക്കുന്നതിനും ആവശ്യപ്പെടുന്നതിന്;

(സി) സത്യവാങ്മൂലത്തിൻമേൽ തെളിവു സ്വീകരിക്കുന്നതിന്;

(ഡി) സാക്ഷികളെ വിസ്തരിക്കുന്നതിനുവേണ്ടി കമ്മീഷനെ നിയമിക്കുന്നതിന്.

(3) ഈ വകുപ്പുപ്രകാരമുള്ള ഏതൊരു അന്വേഷണവും 1860-ലെ ഇൻഡ്യൻ ശിക്ഷാനിയമം (1860-ലെ 45-ാം കേന്ദ്ര ആക്റ്റ്) 193-ഉം 228-ഉം വകുപ്പുകളുടെ അർത്ഥവ്യാപ്തിക്കുള്ളിൽപ്പെടുന്നതും 196-ാം വകുപ്പിന്റെ കാര്യത്തിനുമുള്ള ഒരു ജുഡീഷ്യൽ നടപടിയായി കരുതേണ്ടതാണ്.

(4) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഉത്തരവുമൂലം സങ്കടമനുഭവിക്കുന്ന ഏതൊരാൾക്കും ഉത്തരവു കിട്ടിയ തീയതി മുതൽ മുപ്പതു ദിവസത്തിനകം ഫിഷറീസ് ഡയറക്ടർ മുമ്പാകെ അപ്പീൽ ബോധിപ്പിക്കാവുന്നതും അപ്രകാരമുള്ള ഉത്തരവിൻമേലുള്ള ഫിഷറീസ് ഡയറക്ടറുടെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

**13. താല്ക്കാലികമായി തുക നിർണ്ണയിക്കലും മുൻകൂർ അംശദാനം ശേഖരിക്കലും.**—(1) അതതുസംഗതിപോലെ ഏതൊരു മൽസ്യത്തൊഴിലാളിയോ അഥവാ വ്യാപാരിയോ അഥവാ മൽസ്യബന്ധന ഉരുവിന്റെ ഉടമയോ അയാളിൽനിന്നും 12-ാം വകുപ്പുപ്രകാരം കിട്ടാനുള്ള തുക നിശ്ചയിക്കുന്നതുവരെ, ഓരോ മാസവും മുൻകൂർ അംശദാനമെന്ന നിലയിൽ, പ്രസ്തുത വകുപ്പുപ്രകാരം ഏറ്റവും ഒടുവിൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ള അയാൾ കൊടുക്കേണ്ടതായ വാർഷിക തുകയുടെ പന്ത്രണ്ടിൽ ഒരു ഭാഗത്തിന് തുല്യമായ തുക, അടയ്ക്കേണ്ടതാണ്;

എന്നാൽ ഈ ആക്റ്റ് നടപ്പിൽവന്നശേഷം മൂന്ന് വർഷത്തേയ്ക്ക് അതതു സംഗതിപോലെ, 4-ാം വകുപ്പ് (1)-ാം ഉപവകുപ്പിന്റെ ക്ലിപ്ത നിബന്ധന പ്രകാരമോ (2)-ാം ഉപവകുപ്പുപ്രകാരമോ ഒരു മത്സ്യത്തൊഴിലാളിയോ ഒരു വ്യാപാരിയോ അംശദാനം നൽകുന്നതിന്. ഈ ഉപവകുപ്പിന്റെ വ്യവസ്ഥ ബാധകമാകുന്നതല്ല:

(2) ഒരു മാസത്തെ മുൻകൂർ അംശദാനം അടുത്തമാസം 5-ാം തീയതിയോ അതിനുമുമ്പോ കൊടുക്കേണ്ടതാണ്.

(3) തുക കൊടുക്കേണ്ടതായ തീയതിയിലോ അതിനുമുമ്പോ മുൻകൂർ അംശദാനം കൊടുക്കാത്തപക്ഷം ഫിഷറീ ഉദ്യോഗസ്ഥനോ അഥവാ ഇതിലേയ്ക്ക് ബോർഡിൽനിന്നും അധികാരപ്പെടുത്തപ്പെട്ട ഏതെങ്കിലും ഉദ്യോഗസ്ഥനോ, കുടിശ്ശികതുക കാണിച്ചുകൊണ്ട് വീഴ്ചവരുത്തുന്ന ആൾക്ക് ഒരു നോട്ടീസ് നൽകേണ്ടതും, അങ്ങനെയുള്ള നോട്ടീസ് കിട്ടി ഏഴ് ദിവസത്തിനകം തുക കൊടുക്കാത്തപക്ഷം; അത് തത്സമയം പ്രാബല്യത്തിലുള്ള നികുതി വസൂലാക്കൽ ആക്റ്റുപ്രകാരം ഭൂമിയിൻമേലുള്ള പൊതുനികുതി കുടിശികയെന്നപോലെ വസൂലാക്കാവുന്നതുമാണ്.

(4) ഈ വകുപ്പുപ്രകാരം ഒരു വർഷത്തേയ്ക്ക് നൽകിയ തുക ആ വർഷത്തേയ്ക്ക് 12-ാം വകുപ്പുപ്രകാരം നിർണ്ണയിച്ച തുകയിൻമേൽ തട്ടികഴിക്കേണ്ടതാണ്.

14. ഒഴിവാക്കൽ.— സർക്കാരിന് ഗസററുവിജ്ഞാപനം വഴി, മത്സ്യത്തിൽനിന്നും പ്രതിവർഷം 24000 രൂപയിൽ കവിയാത്ത വാർഷിക മൊത്തവില്പനയുള്ള ഏതൊരു വ്യാപാരിയേയും, വിജ്ഞാപനത്തിൽ പ്രത്യേകം പറഞ്ഞിരിക്കാവുന്ന പ്രകാരമുള്ള നിബന്ധനയ്ക്കുവിധേയമായി, ഈ ആക്റ്റിന്റെ എല്ലാമോ അഥവാ ഏതെങ്കിലുമോ വ്യവസ്ഥകളിൽനിന്നും ഒഴിവാക്കാവുന്നതാണ്.

15. ഒരു മത്സ്യത്തൊഴിലാളി ക്ഷേമസംഘം സൂക്ഷിക്കുന്ന രേഖകൾ മുതലായവയുടെ പകർപ്പു ലഭിക്കാനുള്ള അധികാരം.— (1) 1980-ലെ കേരള മത്സ്യത്തൊഴിലാളി ക്ഷേമസംഘം ആക്റ്റ് (1981-ലെ 7) പ്രകാരം രൂപീകരിച്ചിട്ടുള്ള മത്സ്യത്തൊഴിലാളിക്ഷേമസംഘം സൂക്ഷിച്ചിരിക്കുന്ന ബുക്കുകളോ രജിസ്റ്ററുകളോ അഥവാ മററു രേഖകളോ വായിച്ചുനോക്കുന്നതിനോ അഥവാ അങ്ങനെയുള്ള ബുക്കിന്റെയോ രജിസ്ററിന്റെയോ മററ് രേഖയുടേയോ അതിലുള്ള ഏതെങ്കിലും കുറിപ്പിന്റെയോ ഒരു പകർപ്പ്, അത് ആവശ്യപ്പെടുന്നകത്തിൽ നിർദ്ദേശിച്ചിരിക്കുന്നവിധം നൽകണമെന്ന് ആവശ്യപ്പെടുന്നതിനോ, ഫിഷറിവികസന ഉദ്യോഗസ്ഥന്റെ പദവിക്കു താഴെയല്ലാത്ത ബോർഡിനാൽ അധികാരപ്പെടുത്തപ്പെട്ട ബോർഡിലെ ഏതൊരു ഉദ്യോഗസ്ഥനും അധികാരമുണ്ടായിരിക്കുന്നതാണ്.

(2) ഫിഷറി ഉദ്യോഗസ്ഥൻ (1)-ാം ഉപവകുപ്പുപ്രകാരം ഏതെങ്കിലും ബുക്കോ, രജിസ്ററോ, മററ് രേഖയോ വായിച്ചുനോക്കുന്നതിന് വേണ്ട എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കേണ്ടതും, ആ ഉപവകുപ്പുപ്രകാരം ആവശ്യപ്പെട്ട കാര്യം ചെയ്യേണ്ടതുമാണ്.

16. മത്സ്യത്തൊഴിലാളികളിൽനിന്നോ വ്യാപാരിയിൽനിന്നോ മത്സ്യബന്ധനഉരുവിന്റെ ഉടമയിൽനിന്നോ കിട്ടേണ്ട പണം വസൂലാക്കേണ്ടരീതി.— ഈ ആക്റ്റിന്റെയോ അഥവാ പദ്ധതിയുടെയോ വ്യവസ്ഥകൾപ്രകാരം ഒരു

മത്സ്യത്തൊഴിലാളിയിൽനിന്നോ അഥവാ വ്യാപാരിയിൽനിന്നോ അഥവാ ഒരു മത്സ്യബന്ധന ഉരുവിന്റെ ഉടമയിൽനിന്നോ കിട്ടേണ്ട ഏതെങ്കിലും തുക ഭൂമിയിൻമേലുള്ള പൊതുനികുതികുടിശ്ശികയെന്നപോലെ തൽസമയം പ്രാബല്യത്തിലുള്ള നികുതി വസൂലാക്കൽ ആക്റ്റു പ്രകാരം വസൂലാക്കാവുന്നതാണ്.

17. ജപ്തിചെയ്യുന്നതിനെതിരെ സംരക്ഷണം.—(1) നിധിയിൽ ഏതെങ്കിലും അംഗത്തിന്റെ പേരിലുള്ള തുക യാതൊരുവിധത്തിലും തീറു കൊടുക്കാനോ ചാർജ്ജുചെയ്യാനോ പാടില്ലാത്തതും അംഗം ബാദ്ധ്യസ്ഥനാകുന്ന ഏതെങ്കിലും കടത്തേയോ ബാദ്ധ്യതയേയോ സംബന്ധിച്ച ഏതെങ്കിലും കോടതിയുടെ ഏതെങ്കിലും ഡിക്രിയോ ഉത്തരവോപ്രകാരമുള്ള ജപ്തിക്ക് അതു ബാധകമാകുന്നതല്ലാത്തതും 1955-ലെ ഇൻസോൾവൻസി ആക്റ്റു (1955-ലെ 2) നിയമിച്ച യാതൊരു റിസീവർക്കും അങ്ങനെയുള്ള തുകയിൻമേൽ യാതൊരുവിധമായ അവകാശവും ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

(2) ഒരംഗത്തിന്റെ മരണസമയത്ത് നിധിയിൽ ആ അംഗത്തിന്റെ കണക്കിൽ ഉള്ളതും പദ്ധതി അനുസരിച്ച് അയാൾ നാമനിർദ്ദേശം ചെയ്ത ആൾക്കു കൊടുക്കേണ്ടതുമായ ഏതെങ്കിലും തുക, പദ്ധതി പ്രകാരം അധികാരപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും കിഴിവിനു വിധേയമായി, നാമനിർദ്ദേശം ചെയ്യപ്പെട്ട ആളിൽ നിക്ഷിപ്തമായിരിക്കുന്നതും അത് ആ അംഗത്തിന്റെ മരണത്തിന് മുൻപ്, മരിച്ചയാളോ നാമനിർദ്ദേശം ചെയ്യപ്പെട്ട ആളോ വരുത്തിയിട്ടുള്ള ഏതെങ്കിലും കടത്തിൽനിന്നോ മററു ബാദ്ധ്യതയിൽനിന്നോ വിമുക്തമായിരിക്കുന്നതുമാകുന്നു.

18. അംശദാനം ചെയ്ത തുക നൽകുന്നതിന് മററു കടത്തിൻമേൽ മുൻഗണന ഉണ്ടായിരിക്കണമെന്ന്.—അതതു സംഗതിപോലെ, ഏതെങ്കിലും മത്സ്യത്തൊഴിലാളിയോ, വ്യാപാരിയോ ഒരു മത്സ്യബന്ധന ഉരുവിന്റെ ഉടമയോ നിർദ്ധനനായി വിധിക്കപ്പെട്ടിട്ടുള്ള സംഗതിയിലോ, അഥവാ വ്യാപാരിയോ മത്സ്യബന്ധന ഉരുവിന്റെ ഉടമയോ ഒരു കമ്പനിയായിരിക്കുകയും, ആ കമ്പനി വൈൻഡ്-അപ് ചെയ്യുന്നതിനുള്ള ഒരു ഉത്തരവ് പുറപ്പെടുവിച്ചിരിക്കുകയും ചെയ്യുന്ന സംഗതിയിലോ, ഈ പദ്ധതി അനുസരിച്ച്, അതതു സംഗതിപോലെ, മത്സ്യത്തൊഴിലാളിയിൽനിന്നോ, വ്യാപാരിയിൽ നിന്നോ, മത്സ്യബന്ധന ഉരുവിന്റെ ഉടമയിൽനിന്നോ കിട്ടാനുള്ളതായ തുക, അതു സംബന്ധിച്ച ബാദ്ധ്യത നിർദ്ധനനായി വിധിച്ചതു സംബന്ധിച്ചോ വൈൻഡ്-അപ് ചെയ്യുന്നതു സംബന്ധിച്ചോ ഉള്ള ഉത്തരവു പുറപ്പെടുവിക്കുന്നതിനു മുൻപ് ഉണ്ടായിട്ടുള്ളതാണെങ്കിൽ, 1955-ലെ നിർദ്ധനത്വ ആക്റ്റ് (1956-ലെ 2) 64-ാം വകുപ്പുപ്രകാരമോ അഥവാ 1956-ലെ കമ്പനി ആക്റ്റ് (1956-ലെ 1-ാം കേന്ദ്ര ആക്റ്റ്) 530-ാം വകുപ്പു പ്രകാരമോ, അതതു സംഗതി പോലെ, നിർദ്ധനനായ ആളിന്റെ വസ്തുവകകളോ അഥവാ വൈൻഡ്-അപ് ചെയ്ത കമ്പനിയുടെ ആസ്തികളോ വീതിച്ചു കൊടുക്കുമ്പോൾ മററെല്ലാക്കടങ്ങൾക്കുംമേൽ മുൻഗണന നൽകി കൊടുത്തു തീർക്കേണ്ടതായ കടങ്ങളിൽ ഉൾപ്പെടുത്തപ്പെട്ടതായി കരുതേണ്ടതാകുന്നു.

19. ശിക്ഷ.—(1) ഏതൊരാളാണോ, ഈ ആക്റ്റു പ്രകാരമോ പദ്ധതി അനുസരിച്ചോ അയാൾതന്നെ നൽകേണ്ടതായ ഏതെങ്കിലും പണം നൽകുന്നത് ഒഴിവാക്കുന്നതിനുവേണ്ടിയോ അഥവാ അപ്രകാരം പണം കൊടുക്കുന്നത് ഒഴിവാക്കാൻ മറെറതെങ്കിലും ആളെ സഹായിക്കുന്നതിനുവേണ്ടിയോ അറിഞ്ഞു

കൊണ്ട് വ്യാജമായ ഏതെങ്കിലും പ്രസ്താവന നടത്തുകയോ നടത്താൻ ഇടയാക്കുകയോ അഥവാ ഏതെങ്കിലും തെറ്റായ ധാരണ ഉണ്ടാക്കുകയോ ഉണ്ടാക്കാനിടയാക്കുകയോ ചെയ്താൽ അപ്രകാരമുള്ള ആൾക്ക് മൂന്നു മാസത്തോളമാകാവുന്ന കാലത്തെ തടവോ അഥവാ ആയിരം രൂപയോളമാകാവുന്ന പിഴ ശിക്ഷയോ അഥവാ ഇവ രണ്ടും കൂടിയതോ ആയ ശിക്ഷ നൽകേണ്ടതാണ്.

(2) ഈ ആക്റ്റിലേയോ പദ്ധതിയിലേയോ വ്യവസ്ഥകളിലേതെങ്കിലും ലംഘിക്കുകയോ അഥവാ അതനുസരിച്ചു പ്രവർത്തിക്കാൻ വീഴ്ച വരുത്തുകയോ ചെയ്യുന്ന ഏതൊരാൾക്കും, അപ്രകാരമുള്ള ലംഘനത്തിനോ അനുസരിക്കാതിരിക്കലിനോ, ഈ ആക്റ്റു മൂലമോ അതുപ്രകാരമുള്ള മറ്റെവിടെയെങ്കിലും മറ്റൊരു ശിക്ഷയ്ക്കും വ്യവസ്ഥ ചെയ്തിട്ടില്ലാത്ത പക്ഷം, മൂന്നുമാസത്തോളമാകാവുന്ന കാലത്തേക്കുള്ള തടവോ അഥവാ ആയിരം രൂപയോളമാകാവുന്ന പിഴ ശിക്ഷയോ അഥവാ ഇവ രണ്ടും കൂടിയതോ ആയ ശിക്ഷ നൽകേണ്ടതാണ്.

(3) ഈ ആക്റ്റു പ്രകാരം ശിക്ഷാർഹമായിട്ടുള്ള യാതൊരു കുറ്റവും ബോർഡിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടുകൂടി, ഫിഷറീസ് ഡയറക്ടറോ അഥവാ മത്സ്യബന്ധന വികസനത്തിനുവേണ്ടിയുള്ള സംസ്ഥാന സഹകരണ ഫെഡറേഷന്റെ മാനേജിംഗ് ഡയറക്ടറോ അഥവാ ഈ ആവശ്യത്തിനുവേണ്ടി ബോർഡ് പ്രത്യേകം പറഞ്ഞിരിക്കാവുന്ന ബോർഡിലേയോ ഫിഷറീസ് വകുപ്പിലേയോ അസിസ്റ്റന്റ് ഫിഷറീസ് ഡയറക്ടറുടെ പദവിയിൽ താഴെയല്ലാത്ത ഉദ്യോഗസ്ഥനോ സമർപ്പിക്കുന്ന അങ്ങനെയുള്ള കുറ്റം സംബന്ധിച്ച വസ്തുതകളുടെ രേഖാമൂലമായ ഒരു റിപ്പോർട്ടിന് മേലല്ലാതെ യാതൊരു കോടതിയും വിചാരണയ്ക്കെടുക്കാൻ പാടില്ലാത്തതാകുന്നു.

20. <u>കമ്പനികൾ ചെയ്യുന്ന കുറ്റങ്ങൾ</u>.—(1) ഈ ആക്റ്റ് പ്രകാരം ഒരു കുറ്റം ചെയ്യുന്ന ആൾ ഒരു കമ്പനിയാണെങ്കിൽ കമ്പനിയിലെ വീഴ്ച വരുത്തിയ ഓരോ ഉദ്യോഗസ്ഥനും ആ കമ്പനിയും, കുറ്റക്കാരായി കരുതപ്പെടുന്നതും അതനുസരിച്ച് അവർക്കെതിരായി നടപടി എടുക്കുന്നതിനും ശിക്ഷിക്കപ്പെടുന്നതിനും ബാദ്ധ്യസ്ഥരായിരിക്കുന്നതുമാകുന്നു:

എന്നാൽ ഈ ആക്റ്റുപ്രകാരമുള്ള ഒരു കുറ്റം സംബന്ധിച്ച് കമ്പനിയുടെ ഒരു ഉദ്യോഗസ്ഥനെതിരായുള്ള ഏതെങ്കിലും നടപടിയിൽ കേസു കേൾക്കുന്ന കോടതിക്ക്, പ്രസ്തുത കുറ്റം ആ ഉദ്യോഗസ്ഥന്റെ ഉപേക്ഷ കൊണ്ടോ, വീഴ്ചകൊണ്ടോ, കർത്തവ്യലംഘനംകൊണ്ടോ, അതിക്രമംകൊണ്ടോ, വിശ്വാസവഞ്ചനകൊണ്ടോ ഉണ്ടായതാണെന്ന് സ്ഥാപിക്കാവുന്നതല്ലെന്നും എന്നാൽ അദ്ദേഹം സത്യസന്ധമായും ന്യായയുക്തമായും പ്രവർത്തിച്ചിട്ടുണ്ടെന്നും അദ്ദേഹത്തിന്റെ നിയമനം സംബന്ധിച്ചതുൾപ്പെടെയുള്ള കേസ്സിന്റെ എല്ലാ സാഹചര്യങ്ങളും പരിഗണിച്ചശേഷം, അദ്ദേഹത്തോട് ന്യായമായും ക്ഷമിക്കേണ്ടത് ആവശ്യമാണെന്നും തോന്നുന്ന പക്ഷം, കോടതിക്ക് അതിനു യുക്തമെന്നു തോന്നുന്ന പ്രകാരമുള്ള ഉപാധികളിൻമേൽ അദ്ദേഹത്തെ അദ്ദേഹത്തിന്റെ ബാദ്ധ്യതയിൽനിന്നും പൂർണ്ണമായോ ഭാഗികമായോ വിടുതൽ ചെയ്യാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, ഈ ആക്റ്റു പ്രകാരമുള്ള ഒരു കുറ്റം ഒരു കമ്പനി ചെയ്തിരിക്കുകയും കുറ്റം ചെയ്തത് കമ്പനിയുടെ ഏതെങ്കിലും ഉദ്യോഗസ്ഥന്റെ സമ്മതത്തോടെ;

മൗനാനുവാദത്തോടെ അഥവാ അദ്ദേഹത്തിന്റെ ഭാഗത്തുള്ള മനഃപൂർവ്വമായ ഉപേക്ഷകൊണ്ടോ വീഴ്ചകൊണ്ടോ, കർത്തവ്യലംഘനംകൊണ്ടോ, അതിക്രമം കൊണ്ടോ, വിശ്വാസവഞ്ചനകൊണ്ടോ ആണെന്ന് തെളിയുകയും ചെയ്യുന്ന പക്ഷം കമ്പനിയുടെ അങ്ങനെയുള്ള ഉദ്യോഗസ്ഥനെ കുററക്കാരനായി കരുതേണ്ടതും അദ്ദേഹത്തിനെതിരായി നടപടി എടുക്കുന്നതിനും അതനുസരിച്ച് ശിക്ഷിക്കപ്പെടുന്നതിനും അദ്ദേഹം ബാദ്ധ്യസ്ഥനായിരിക്കുന്നതുമാകുന്നു.

വിശദീകരണം.—ഈ വകുപ്പിന്റെ ആവശ്യത്തിന്,—

(എ) ''കമ്പനി'' എന്നാൽ ഏതെങ്കിലും ഏകാംഗയോഗം എന്നർത്ഥമാകുന്നതും അതിൽ ഒരു ഫേമോ, ഒരു സഹകരണസംഘമോ അഥവാ വ്യക്തികളുടെ മററു സമാജമോ ഉൾപ്പെടുന്നതും;

(ബി) ഒരു ഫേമിനെ സംബന്ധിച്ച്, ''ഡയറക്ടർ'' എന്നാൽ ആ ഫേമിലെ ഒരു പങ്കാളി എന്നർത്ഥമാകുന്നതും;

(സി) ''കമ്പനി ഉദ്യോഗസ്ഥൻ'' എന്നാൽ കമ്പനിയുടെ മാനേജിംഗ് ഡയറക്ടറോ, ഡയറക്ടറോ, മനേജിംഗ് ഏജന്റോ, സെക്രട്ടറിയോ, ട്രഷററോ അഥവാ മാനേജരോ എന്നർത്ഥമാകുന്നതും അതിൽ ഒരു ഫേമിന്റെയോ, സഹകരണസംഘത്തിന്റെയോ, അഥവാ വ്യക്തികളുടെ മററുസമാജത്തിന്റെയോ ഔദ്യോഗിക ഭാരവാഹികൾ ഉൾപ്പെടുന്നതും;

(ഡി) ''കമ്പനിയിലെ വീഴ്ച്ചക്കാരനായ ഉദ്യോഗസ്ഥൻ'' എന്നാൽ ഈ ആക്ററിലേയോ പദ്ധതിയിലേയോ വ്യവസ്ഥകൾ അറിഞ്ഞുകൊണ്ട് അനുസരിക്കാതിരിക്കുകയോ, അവ അനുസരിക്കുന്നതിൽ വീഴ്ച്ച വരുത്തുകയോ അഥവാ അവ ലംഘിക്കുകയോ ചെയ്തതിന് അപരാധിയായിട്ടുള്ളവനോ, അല്ലെങ്കിൽ അറിഞ്ഞുകൊണ്ടും മനഃപൂർവ്വമായും അപ്രകാരമുള്ള അനുസരണക്കേടിനോ, വീഴ്ച്ചയ്ക്കോ ലംഘനത്തിനോ അധികാരം നൽകുകയോ അനുവദിക്കുകയോ ചെയ്യുന്നവനോ ആയ ആ കമ്പനിയുടെ ഏതെങ്കിലും ഉദ്യോഗസ്ഥൻ എന്നർത്ഥമാകുന്നതും ആകുന്നു.

21. നഷ്ടപരിഹാരം വസൂലാക്കുന്നതിനുള്ള അധികാരം.—ഒരു മത്സ്യത്തൊഴിലാളിയോ അഥവാ വ്യാപാരിയോ ഒരു മത്സ്യബന്ധന ഉരുവിന്റെ ഉടമസ്ഥനോ ഏതെങ്കിലും അംശദാനം നൽകുന്നതിൽ വീഴ്ചവരുത്തുന്ന പക്ഷം, ബോർഡിന് ചുമത്താൻ യുക്തമെന്ന് അവർ കരുതുന്നതും കുടിശ്ശിക തുകയുടെ ഇരുപത്തിയഞ്ചു ശതമാനത്തിൽ കവിയാത്തതുമായ നഷ്ടപരിഹാരം അയാളിൽ നിന്നും വസൂലാക്കാവുന്നതാണ്.

22. ഉത്തമ വിശ്വാസപൂർവ്വം ചെയ്ത പ്രവർത്തികൾക്കു സംരക്ഷണം.—ഈ ആക്ററു പ്രകാരമോ, അഥവാ പദ്ധതിപ്രകാരമോ ഉത്തമവിശ്വാസപൂർവ്വം ചെയ്തതോ ചെയ്യാൻ ഉദ്ദേശിച്ചതോ ആയ ഏതെങ്കിലും കാര്യം സംബന്ധിച്ച് ബോർഡിലെ ഏതെങ്കിലും അംഗത്തിനോ അഥവാ മറേറതെങ്കിലും ആൾക്കോ എതിരായി യാതൊരു വ്യവഹാരമോ മററ് നിയമ നടപടിയോ നിലനിൽക്കുന്നതല്ല.

23. സർക്കാരിനാലുള്ള നിർദ്ദേശം.—(1) സർക്കാരിന്, ബോർഡുമായി ആലോചിച്ചശേഷം, ബോർഡ് അനുവർത്തിക്കേണ്ടതായ പൊതുവായ നിർദ്ദേശങ്ങൾ ബോർഡിനു നൽകാവുന്നതാണ്.

(2) ബോർഡ്, ഈ ആക്റ്റ് പ്രകാരമുള്ള അതിന്റെ അധികാരങ്ങൾ വിനിയോഗിക്കുകയും കർത്തവ്യങ്ങൾ നിർവ്വഹിക്കുകയും ചെയ്യുമ്പോൾ, സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടുകൂടിയല്ലാതെ, (1)-ാം ഉപവകുപ്പു പ്രകാരം നല്കപ്പെട്ടിട്ടുള്ള ഏതെങ്കിലും പൊതു നിർദ്ദേശത്തിൽ നിന്നും വ്യതിചലിക്കാൻ പാടുള്ളതല്ല.

24. അന്വേഷണത്തിനുവേണ്ടി ഉത്തരവു പുറപ്പെടുവിക്കാനുള്ള അധികാരം.—(1) സർക്കാരിന് ഏതു സമയത്തും, ബോർഡിന്റെ പ്രവർത്തനത്തെക്കുറിച്ച് അന്വേഷിക്കുകയും സർക്കാരിന് ഒരു റിപ്പോർട്ടു സമർപ്പിക്കുകയും ചെയ്യുന്നതിനായി ഏതെങ്കിലും ആളെ നിയമിക്കാവുന്നതാണ്.

(2) അപ്രകാരം നിയമിക്കപ്പെടുന്ന ആൾക്ക്, ബോർഡ്, അന്വേഷണം ശരിയായ രീതിയിൽ നടത്തുന്നതിനുവേണ്ട എല്ലാ സൗകര്യങ്ങളും ഏർപ്പെടുത്തിക്കൊടുക്കുകയും അങ്ങനെയുള്ള ആൾക്ക്, ബോർഡിന്റെ പക്കലുള്ള, അദ്ദേഹം ആവശ്യപ്പെടാവുന്ന പ്രകാരമുള്ള രേഖകളോ, കണക്കുകളോ വിവരങ്ങളോ നല്കുകയും ചെയ്യേണ്ടതാകുന്നു.

25. ബോർഡിനെ അതിലംഘനം ചെയ്യാനുള്ള അധികാരം.—(1) 24-ാം വകുപ്പുപ്രകാരമുള്ള റിപ്പോർട്ടു പരിഗണിച്ചോ അഥവാ മററു വിധത്തിലോ ബോർഡ്, ഈ ആക്റ്റിലെയോ പദ്ധതിയിലെയോ വ്യവസ്ഥകൾ പ്രകാരം അതിൻമേൽ ചുമത്തപ്പെട്ടിട്ടുള്ള കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിൽ തുടർച്ചയായി വീഴ്ച്ച വരുത്തിയിട്ടുണ്ടെന്നോ അഥവാ അതിന്റെ അധികാരങ്ങൾ അതിക്രമിച്ചു പ്രവർത്തിക്കുകയോ അഥവാ അധികാരങ്ങൾ ദുരുപയോഗപ്പെടുത്തുകയോ ചെയ്തിട്ടുണ്ടെന്നോ സർക്കാരിനു അഭിപ്രായമുള്ള പക്ഷം, സർക്കാരിന്, ഗസററിൽ വിജ്ഞാപനംമൂലം, വിജ്ഞാപനത്തിൽ പ്രത്യേകം പറയാവുന്ന പ്രകാരമുള്ള ആറുമാസത്തിൽ കവിയാത്ത കാലയളവിലേക്കു ബോർഡിനെ അതിലംഘനം ചെയ്യാവുന്നതാണ്:

എന്നാൽ ഈ ഉപവകുപ്പുപ്രകാരമുള്ള ഒരു വിജ്ഞാപനം പുറപ്പെടുവിക്കുന്നതിനു മുമ്പ്, സർക്കാർ, ബോർഡിന്, അതിനെ അതിലംഘനം ചെയ്യാതിരിക്കാൻ കാരണം കാണിക്കുന്നതിനു ന്യായമായ അവസരം നല്കേണ്ടതും, ബോർഡിന്റെ വിശദീകരണങ്ങളും ആക്ഷേപങ്ങളും ഏതെങ്കിലും ഉണ്ടെങ്കിൽ അവ പരിഗണിക്കേണ്ടതും ആകുന്നു.

(2) (1)-ാം ഉപവകുപ്പ് പ്രകാരമുള്ള ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തുന്നതിന്മേൽ,—

(എ) ബോർഡിലെ എല്ലാ അംഗങ്ങളും, അപ്രകാരമുള്ള പ്രസിദ്ധീകരണത്തീയതി മുതൽ, അപ്രകാരമുള്ള അംഗങ്ങളെന്ന നിലയിലുള്ള അവരുടെ ഔദ്യോഗിക സ്ഥാനങ്ങൾ ഒഴിയേണ്ടതും;

(ബി) ബോർഡ് വിനിയോഗിക്കുകയോ, നിർവ്വഹിക്കുകയോ ചെയ്യുമായിരുന്ന എല്ലാ അധികാരങ്ങളും കർത്തവ്യങ്ങളും, അതിലംഘനത്തിന്റെ കാലയളവിൽ, വിജ്ഞാപനങ്ങളിൽ നിർദ്ദേശിക്കപ്പെടാവുന്ന പ്രകാരമുള്ള ഉദ്യോഗസ്ഥനോ ഉദ്യോഗസ്ഥൻമാരോ വിനിയോഗിക്കുകയോ നിർവ്വഹിക്കുകയോ ചെയ്യേണ്ടതും;

(സി) ബോർഡിൽ നിക്ഷിപ്തമായിരുന്ന എല്ലാ നിധികളും മററ് വസ്തുവകകളും അതിലംഘനത്തിന്റെ കാലയളവിൽ, സർക്കാരിൽ നിക്ഷിപ്തമായിരിക്കുന്നതും ആകുന്നു.

(3) (1)-ാം ഉപവകുപ്പുപ്രകാരം പുറപ്പെടുവിക്കപ്പെട്ട വിജ്ഞാപനത്തിൽ നിർദ്ദേശിച്ചിട്ടുള്ള അതിലംഘനത്തിന്റെ കാലയളവ് അവസാനിക്കുന്നതിൻമേൽ, സർക്കാർ, 7-ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിട്ടുള്ള രീതിയിൽ ബോർഡ് പുന:സംവിധാനം ചെയ്യേണ്ടതാകുന്നു.

26. <u>ചട്ടങ്ങൾ ഉണ്ടാക്കാനുള്ള അധികാരം.</u>—സർക്കാരിന്, ഗസററിൽ വിജ്ഞാപനം മൂലം, ഈ ആക്ററിലെ വ്യവസ്ഥകൾ പ്രാബല്യത്തിൽ കൊണ്ടുവരുന്ന ആവശ്യത്തിനായി ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

27. <u>ചട്ടങ്ങളും വിജ്ഞാപനങ്ങളും നിയമസഭ മുമ്പാകെ വയ്ക്കൽ.</u>— ഈ ആക്ററു പ്രകാരം ഉണ്ടാക്കപ്പെടുന്ന ഏതൊരു ചട്ടവും 6-ാം വകുപ്പു പ്രകാരം പുറപ്പെടുവിക്കപ്പെടുന്ന ഏതൊരു വിജ്ഞാപനവും, അതുണ്ടാക്കിയ ശേഷം കഴിയുന്നത്ര വേഗം, നിയമസഭ സമ്മേളനത്തിലിരിക്കുമ്പോൾ അതിന്റെ മുൻപാകെ, ഒരു സമ്മേളനത്തിലോ തുടർച്ചയായ രണ്ടു സമ്മേളനങ്ങളിലോ വരാവുന്ന ആകെ പതിനാലു ദിവസക്കാലത്തേക്ക് വയ്ക്കേണ്ടതും, അപ്രകാരം അത് ഏത് സമ്മേളനത്തിൽ വയ്ക്കുന്നുവോ ആ സമ്മേളനമോ അഥവാ തൊട്ടടുത്തുവരുന്ന സമ്മേളനമോ അവസാനിക്കുന്നതിനു മുമ്പ് നിയമസഭ ഒന്നുകിൽ പ്രസ്തുത ചട്ടത്തിലോ വിജ്ഞാപനത്തിലോ ഏതെങ്കിലും രൂപഭേദം വരുത്തുകയോ അഥവാ ആ ചട്ടം ഉണ്ടാക്കേണ്ടതില്ലെന്നോ വിജ്ഞാപനം പുറപ്പെടുവിക്കേണ്ടതില്ലെന്നോ തീരുമാനിക്കുകയോ ചെയ്യുന്ന പക്ഷം, ആ ചട്ടത്തിനോ വിജ്ഞാപനത്തിനോ, അതിനുശേഷം, അതതു സംഗതിപോലെ, അപ്രകാരം രൂപഭേദപ്പെടുത്തിയ രൂപത്തിൽ മാത്രം പ്രാബല്യം ഉണ്ടായിരിക്കുകയോ അഥവാ യാതൊരു പ്രാബല്യവുമില്ലാതായിരിക്കുകയോ ചെയ്യുന്നതും ആകുന്നു; എന്നിരുന്നാലും അപ്രകാരമുള്ള ഏതെങ്കിലും രൂപഭേദപ്പെടുത്തലോ റദ്ദാക്കലോ, ആ ചട്ടപ്രകാരമോ വിജ്ഞാപനപ്രകാരമോ മുമ്പു ചെയ്തിട്ടുള്ള ഏതെങ്കിലും സംഗതിയുടെ സാധുതയ്ക്കു ഭംഗം വരാത്തവിധത്തിലായിരിക്കേണ്ടതാണ്.

## <u>പട്ടിക</u>

[3 (6) വകുപ്പ് കാണുക]

പദ്ധതിയിൽ വ്യവസ്ഥ ചെയ്യാവുന്ന സംഗതികൾ

1. മത്സ്യത്തൊഴിലാളിയും വ്യാപാരിയും, മത്സ്യബന്ധന ഉരുവിന്റെ ഉടമയും നിധിയിലേക്ക് ഏതുസമയത്തും രീതിയിലും അംശദാനം നൽകണമെന്ന്.

2. ബോർഡ് ഫണ്ട് വിനിയോഗിക്കേണ്ട രീതിയും, കണക്കുകൾ സൂക്ഷിക്കേണ്ട രീതിയും, സർക്കാർ നൽകിയിട്ടുള്ള നിർദ്ദേശങ്ങളും നിശ്ചയിച്ചുള്ള വ്യവസ്ഥകളും അനുസരിച്ചുള്ള നിധിയുടെ പണത്തിന്റെ നിക്ഷേപവും ബഡ്ജററ് തയ്യാറാക്കലും, കണക്കു ആഡിററു ചെയ്യലും, സർക്കാരിലേക്ക് റിപ്പോർട്ട് സമർപ്പിക്കലും.

3. മത്സ്യത്തൊഴിലാളികളേയും, വ്യാപാരികളേയും മത്സ്യബന്ധന ഉരുക്കളുടെ ഉടമകളേയും സംബന്ധിച്ച് സൂക്ഷിക്കേണ്ട രജിസ്ററുകളും രേഖകളും.

4. നിധിയിലെ ഓരോ അംഗത്തിന്റെയും കണക്കിൽ ചേർക്കേണ്ട തുക നിശ്ചയിക്കുന്നതിനുള്ള ഫോർമുല.

5. നിധിയിൽനിന്നും ഗ്രാൻറുകളോ മുൻകൂറുകളോ, നല്കേണ്ട നടപടി ക്രമം.

6. ഏതെങ്കിലും കിഴിക്കലോ കണ്ടുകെട്ടലോ ഏതു നടപടി ക്രമമനുസരിച്ചും ഏതു നിബന്ധനകളനുസരിച്ചും നടത്തണമെന്നും അപ്രകാരമുള്ള കിഴിക്കലിന്റെയോ കണ്ടുകെട്ടലിന്റെയോ പരമാവധി തുകയും.

7. ഒരു അംഗത്തിന്റെ കണക്കിൽ ഉള്ള തുക അയാളുടെ മരണശേഷം സ്വീകരിക്കാൻ ഒരാളെ നാമനിർദ്ദേശം ചെയ്യുന്നതും അപ്രകാരമുള്ള നാമനിർദ്ദേശത്തിന്റെ റദ്ദാക്കലോ മാററം വരുത്തലോ അതും.

8. നിധിയിലെ ഏതെങ്കിലും അംഗത്തിനെ തിരിച്ചറിയുന്നതിനുവേണ്ടിയുള്ള ഏതെങ്കിലും ഐഡന്റിററി കാർഡിന്റെയോ ടോക്കന്റെയോ, അല്ലെങ്കിൽ ഡിസ്കിന്റെയോ രൂപമോ, മാതൃകയോ അതും അവ നല്കുകയും സൂക്ഷിക്കുകയും, പകരം നൽകുകയും ചെയ്യലും.

9. ഈ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഏതെങ്കിലും ആവശ്യത്തിന് ചുമത്തേണ്ട ഫീസ്.

10. മൽസ്യത്തൊഴിലാളികളുടെയോ, അവരെ ആശ്രയിച്ചുകഴിയുന്നവരുടെയോ ക്ഷേമത്തിനുവേണ്ടി നിധി ഉപയോഗിക്കാവുന്ന സന്ദർഭങ്ങൾ.

11. നിധി കൈകാര്യം ചെയ്യുന്നതിൽ ഉണ്ടാകാവുന്ന ചെലവുകൾ നിർവ്വഹിക്കുന്നതിനുള്ള നടപടിക്രമം.

12. പദ്ധതിയിൽ ഉൾപ്പെടുത്തേണ്ടതോ, അല്ലെങ്കിൽ പദ്ധതി നടപ്പാക്കുന്ന കാര്യത്തിന് ആവശ്യമാകാവുന്നതോ ഉചിതമോ ആയ മറെറന്തെങ്കിലും സംഗതി.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1. നമ്മുടെ സമൂഹത്തിലെ വളരെ ദുർബലമായ ഒരു വിഭാഗത്തിൽപ്പെട്ടവരാണ് മത്സ്യത്തൊഴിലാളികൾ. സമൂഹത്തിലെ ഈ വിഭാഗത്തിന്റെ സാമൂഹ്യ-സാമ്പത്തിക അധഃപതനത്തിനുള്ള കാരണങ്ങൾ പലതാണ്. മത്സ്യബന്ധനം നടക്കാത്തകാലത്തും പഞ്ഞമാസങ്ങളിലും, അതുപോലെതന്നെ വിവാഹം, മരണം മതപരവും സാമൂഹ്യവുമായി കുടുംബങ്ങളിലുണ്ടാകുന്ന ചടങ്ങുകൾ തുടങ്ങിയ വിശേഷ അവസരങ്ങളിലും പാവപ്പെട്ട മത്സ്യത്തൊഴിലാളികൾ, ആ പ്രദേശത്തു പണം വായ്പയ്ക്കു കൊടുക്കുന്നവരിൽ നിന്നോ അല്ലെങ്കിൽ ഉരുഉടമകളിൽ നിന്നോ വലിയ തുകകൾ അമിതമായ പലിശനിരക്കിൽ വായ്പ വാങ്ങാൻ നിർബന്ധിതരാകാറുണ്ട്. കുന്നുകൂടിയ കടങ്ങൾ കൊടുത്തുതീർക്കുന്നതിൽ പലപ്പോഴും അവർ പരാജയപ്പെടാറുണ്ട്. തൽഫലമായി അവർ പണം വായ്പയ്ക്ക് കൊടുക്കുന്നവരുടെ സ്ഥിരം കടക്കാരാവുകയും, അവരുടെ കഠിനാദ്ധ്വാനത്തിന്റെ ഫലങ്ങൾ പണം കടം കൊടുക്കുന്നവർ നിശ്ചയിക്കുന്ന വിലയ്ക്ക് വിൽക്കാൻ നിർബന്ധിതരാവുകയും ചെയ്യുന്നു. അവരുടെ തൊഴിലിന്റെ അപകടസ്വഭാവംമൂലം അവർ അപകടങ്ങൾക്കു വിധേയരാകാറുണ്ട്. പ്രകൃതിക്ഷോഭങ്ങൾ നിമിത്തം അവർക്കു വീടുകളും മത്സ്യബന്ധനോപകരണങ്ങളും നഷ്ടപ്പെടാറുണ്ട്. അവർക്കു മതിയായ വിദ്യാഭ്യാസ സൗകര്യങ്ങൾക്കും തൊഴിൽ പരിശീലനത്തിനും കൂടാതെ വാർദ്ധക്യകാല സഹായങ്ങൾക്കും വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമായിരിക്കുന്നു.

2. പരമ്പരാഗത മത്സ്യത്തൊഴിലാളികൾക്കു ഒരു പരിധിവരെ ആശ്വാസം നൽകുന്നതിനുവേണ്ടി സംസ്ഥാന സർക്കാർ കഴിഞ്ഞകാലങ്ങളിൽ വിവിധ ക്ഷേമപദ്ധതികൾ നടപ്പാക്കിവരികയായിരുന്നു. ഈ പദ്ധതികൾക്കുള്ള ധന സഹായം സംസ്ഥാന സർക്കാർ ഫണ്ടിൽനിന്നും നൽകിയിരുന്നു. എന്നിരുന്നാലും സർക്കാർ ഫണ്ടിനെമാത്രം ആശ്രയിച്ചുകൊണ്ട് മത്സ്യത്തൊഴിലാളികളുടെ ആവശ്യങ്ങൾ ന്യായമായ ഒരുപരിധിവരെ നിറവേററാൻ വളരെപ്രയാസമാണെന്ന് കാണുകയുണ്ടായി. അതുകൊണ്ട് മത്സ്യത്തൊഴിലാളികളുടെ ക്ഷേമാഭിവൃദ്ധിക്കുവേണ്ടി ഒരു ക്ഷേമനിധി രൂപീകരിക്കേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.

3. മേൽപ്പറഞ്ഞ ആവശ്യം നിറവേററാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

സംസ്ഥാന സർക്കാർ നൽകുന്ന ഗ്രാൻറുകളോ വായ്പകളോ മുൻകൂറുകളോ കേരള മത്സ്യത്തൊഴിലാളിക്ഷേമനിധിയിലേക്കു വരവുവയ്ക്കേണ്ടതാണെന്ന് ബില്ലിൻെറ 3–ാം ഖണ്ഡം മററുസംഗതികൾക്കിടയിൽ വ്യവസ്ഥ ചെയ്യുന്നു. ഈ വ്യവസ്ഥയനുസരിച്ച് സർക്കാരിന് ഗ്രാൻറുകളോ വായ്പകളോ മുൻകൂറുകളോ നൽകാവുന്നതാണ്. ഈ ഇനത്തിൽ ഉണ്ടായേക്കാവുന്ന ചെലവ് ഇപ്പോൾ കണക്കാക്കാൻ സാധിക്കുകയില്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡം

ഗസററുവിജ്ഞാപനംമൂലം നിശ്ചയിക്കാവുന്നപ്രകാരമുള്ള തിയതിയിൽ ഈ ആക്ററിലെ വ്യവസ്ഥകൾ പ്രാബല്യത്തിൽകൊണ്ടുവരുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുവാൻ ബില്ലിൻെറ 1–ാം ഖണ്ഡം (3)–ാം ഉപഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. ഗസററുവിജ്ഞാപനംവഴി, കേരള മത്സ്യത്തൊഴിലാളി ക്ഷേമനിധിപദ്ധതി തയ്യാറാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്താൻ 3–ാം ഖണ്ഡംകൊണ്ടുദ്ദേശിക്കുന്നു.

ഈ ആക്ററുപ്രകാരം തയ്യാറാക്കിയ പദ്ധതിയോടു എന്തെങ്കിലും കൂട്ടിച്ചേർക്കുന്നതിനോ അതു ഭേദഗതി ചെയ്യുന്നതിനോ അഥവാ അതിൽ വ്യതിയാനം വരുത്തുന്നതിനോ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 6–ാം ഖണ്ഡം. ഗസററു വിജ്ഞാപനം വഴി കേരള മത്സ്യത്തൊഴിലാളി ക്ഷേമനിധി ബോർഡ് രൂപീകരിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 7–ാം ഖണ്ഡം (1)–ാം ഉപഖണ്ഡം. പദ്ധതിയുടെ ആവശ്യത്തിലേക്ക് പണം വായ്പ എടുക്കാൻ ബോർഡിനെ അധികാരപ്പെടുത്തുന്നതു ഏതെല്ലാം വ്യവസ്ഥകൾക്കും നിബന്ധനകൾക്കും വിധേയമായിട്ടായിരിക്കണമെന്ന് 8–ാം ഖണ്ഡപ്രകാരം സർക്കാരിന് നിർദ്ദേശിക്കാവുന്നതാണ്. 10–ാം ഖണ്ഡപ്രകാരം സർക്കാരിന്, ഗസററു വിജ്ഞാപനം വഴി, പ്രസ്തുത ഖണ്ഡത്തിൽ പറഞ്ഞിരിക്കുന്ന സാഹചര്യങ്ങളിൽ, ഏതൊരു അനൗദ്യോഗിക അംഗത്തെയും ഔദ്യോഗിക സ്ഥാനത്തുനിന്നും നീക്കാവുന്നതാണ്. വാർഷിക മൊത്തവില്പന 24,000 രൂപയിൽ കവിയാത്ത ഏതൊരു വ്യാപാരിയേയും ഗസററു വിജ്ഞാപനംമൂലം വിജ്ഞാപനത്തിൽ പ്രത്യേകം പറയാവുന്ന പ്രകാരമുള്ള വ്യവസ്ഥകൾക്കു വിധേയമായി,

ആക്ററിന്റെ വ്യവസ്ഥകളിൽ നിന്നും ഒഴിവാക്കുവാൻ സർക്കാരിനെ അധികാരപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 14-ാം ഖണ്ഡം. 23-ാം ഖണ്ഡപ്രകാരം ബോർഡിനു പൊതുനിർദ്ദേശങ്ങൾ നല്കുന്നതിനു സർക്കാരിന് അധികാരമുണ്ടായിരിക്കുന്നതാണ്. 24-ാം ഖണ്ഡ പ്രകാരം സർക്കാരിനു ഏതു സമയത്തും ബോർഡിന്റെ പ്രവർത്തനങ്ങളെപ്പററി അന്വേഷിക്കുന്നതിനും റിപ്പോർട്ട് സമർപ്പിക്കുന്നതിനും ഏതൊരാളിനേയും നിയമിക്കാവുന്നതാണ്. ആറുമാസത്തിൽ കവിയാത്ത കാലത്തേക്ക്, ഗസററു വിജ്ഞാപനം വഴി ബോർഡിന്റെ പ്രവർത്തനത്തെ അതിലംഘനം ചെയ്യുന്നതിനു സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 25-ാം ഖണ്ഡം. ആക്ടിലെ വ്യവസ്ഥകൾ നടപ്പാക്കാൻ ചട്ടങ്ങൾ ഉണ്ടാക്കുന്നതിനു സർക്കാരിനെ അധികാരപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 26-ാം ഖണ്ഡം.

2. ഏതെല്ലാം കാര്യങ്ങൾ സംബന്ധിച്ചാണോ പദ്ധതി തയ്യാറാക്കുകയോ അഥവാ ചട്ടങ്ങൾ ഉണ്ടാക്കുകയോ അഥവാ വിജ്ഞാപനം പുറപ്പെടുവിക്കുകയോ അഥവാ നിർദ്ദേശങ്ങൾ നല്കുകയോ അഥവാ ഉത്തരവു പാസ്സാക്കുകയോ ചെയ്യാവുന്നത് അവ നടപടിക്രമം സംബന്ധിച്ചുള്ളവയും ഭരണപരമായ സ്വഭാവത്തോടുകൂടിയവയുമാണ്. മാത്രമല്ല, ചട്ടങ്ങൾ ഉണ്ടാക്കുകയോ 6-ാം വകുപ്പു പ്രകാരം വിജ്ഞാപനം പുറപ്പെടുവിക്കുകയോ ചെയ്യുമ്പോൾ അവ നിയമസഭയുടെ സൂക്ഷ്മ പരിശോധനയ്ക്ക് വിധേയവുമാണ്. ആയതിനാൽ ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തിലുള്ളതാണ്.

കെ. കരുണാകരൻ

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി,
നിയമവകുപ്പ്.

Kerala Gazette No. 31 dated 31st July 1984.
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 7028/എൽ.എ4/84. തിരുവനന്തപുരം, 1984 ജൂലൈ 5.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1984-ലെ കേരള തടവുകാർ ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ടത്തോടും ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

G. 1200/MC.

# 1984-ലെ കേരള തടവുകാർ ബിൽ

## കോടതികളുടെ ഉത്തരവിൻപ്രകാരം തടങ്കലിൽ വയ്ക്കപ്പെട്ട തടവുകാരെ സംബന്ധിക്കുന്ന നിയമം ഏകീകരിക്കുന്നതിനുള്ള

## ഒരു

## ബിൽ

പീഠിക.—കോടതികളുടെ ഉത്തരവിൻപ്രകാരം തടങ്കലിൽ വയ്ക്കപ്പെട്ട തടവുകാരെ സംബന്ധിക്കുന്ന നിയമം ഏകീകരിക്കുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിയഞ്ചാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും വ്യാപ്തിയും.—(1) ഈ ആക്റ്റിന് 1984-ലെ കേരള തടവുകാർ ആക്റ്റ് എന്ന് പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവൻ വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

2. നിർവ്വചനങ്ങൾ.—(1) ഈ ആക്റ്റിൽ സന്ദർഭം മറ്റുവിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) ''കോടതി'' എന്നതിൽ സിവിലോ, ക്രിമിനലോ, റവന്യൂവോ ആയ വിചാരണാധികാരം നിയമാനുസരണം പ്രയോഗിക്കുന്ന ഏതൊരു ഉദ്യോഗസ്ഥനും ഉൾപ്പെടുന്നതാണ്;

(ബി) ''ഇൻസ്പെക്ടർ ജനറൽ'' എന്നാൽ ജയിലുകളുടെ ഇൻസ്പെക്ടർ ജനറൽ എന്നർത്ഥമാകുന്നു;

(സി) ''ജയിൽ'' എന്നതിൽ ഒരു തുറന്നജയിലും, പൊതുവായതോ പ്രത്യേകിച്ചുള്ളതോ ആയ ഉത്തരവുപ്രകാരം ഒരു സബ്സിഡിയറി ജയിലായി സർക്കാർ പ്രഖ്യാപിച്ചിട്ടുള്ള ഏതെങ്കിലും സ്ഥലവും ഉൾപ്പെടുന്നതാകുന്നു;

(ഡി) ''സംസ്ഥാനം'' എന്നാൽ കേരള സംസ്ഥാനം എന്നർത്ഥമാകുന്നു.

33/3196/MC.

(2) 5 മുതൽ 9 വരെയുള്ള വകുപ്പുകളിലെ ''ജയിലുകൾ'' എന്നോ ''തടവ്'' എന്നോ ''തടങ്കലിൽ വയ്ക്കൽ'' എന്നോ ഉള്ള എല്ലാ പരാമർശങ്ങളും സർക്കാർ സ്ഥാപിച്ചിട്ടുള്ള ബാലഭവനങ്ങൾ, സ്പെഷ്യൽ സ്കൂളുകൾ എന്നിവയേയും ബോർസ്റ്റൽ സ്കൂളുകളേയും അതേ സ്വഭാവത്തിലുള്ള മററു സ്ഥാപനങ്ങളേയും സംബന്ധിച്ചോ അഥവാ അവയിലുള്ള തടഞ്ഞുവയ്ക്കലിനെ സംബന്ധിച്ചോ ഉള്ള പരാമർശങ്ങളാണെന്നും വ്യാഖ്യാനിക്കേണ്ടതാണ്.

3. ജയിലുകളുടെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥൻമാർ മുറപ്രകാരം അവരുടെ കസ്ററഡിയിൽ ഏല്പിക്കപ്പെടുന്ന ആളുകളെ തടഞ്ഞുവയ്ക്കേണ്ടതാണെന്ന്.—ഒരു ജയിലിന്റെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥൻ, ഏതെങ്കിലും കോടതി ഈ ആക്ററുപ്രകാരമോ മററുവിധത്തിലോ മുറപ്രകാരം തന്റെ കസ്ററഡിയിലേക്ക് അയയ്ക്കുന്ന എല്ലാ ആളുകളെയും, ഏത് റിട്ടോ വാറണ്ടോ ഉത്തരവോ പ്രകാരമാണോ അങ്ങനെയുള്ള ആൾ അയയ്ക്കപ്പെട്ടിട്ടുള്ളത്, അങ്ങനെയുള്ള ഏതെങ്കിലും റിട്ടിന്റെയോ വാറണ്ടിന്റെയോ ഉത്തരവിന്റെയോ ആവശ്യം അനുസരിച്ചോ അഥവാ നിയമപ്രകാരം സാധാരണഗതിയിൽ അങ്ങനെയുള്ള ആൾ വിട്ടയയ്ക്കപ്പെടുകയോ നീക്കം ചെയ്യപ്പെടുകയോ ചെയ്യുന്നതുവരെയോ ഏൽക്കുകയും തടഞ്ഞുവയ്ക്കുകയും ചെയ്യേണ്ടതാകുന്നു.

4. ജയിലുകളുടെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥൻമാർ റിട്ടുകൾ മുതലായവ നടപ്പാക്കിയതിനുശേഷമോ അഥവാ ആളെ വിട്ടയച്ചതിനുശേഷമോ മടക്കി അയയ്ക്കേണ്ടതാണെന്ന്.—ഒരു ജയിലിന്റെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥൻ, വിചാരണക്കായി അയയ്ക്കുന്നതിനുള്ള ഒരു വാറണ്ടൊഴികെ, 3-ാം വകുപ്പിൻകീഴിൽ ഏതെങ്കിലും റിട്ടോ, ഉത്തരവോ, വാറണ്ടോ നടപ്പാക്കിയതിനുശേഷമോ, അഥവാ അതുപ്രകാരം അയയ്ക്കപ്പെട്ട ആളിനെ വിട്ടയച്ചതിനുശേഷമോ ഉടൻതന്നെ അങ്ങനെയുള്ള റിട്ടോ ഉത്തരവോ വാറണ്ടോ അത് എപ്രകാരമാണ് നടത്തിയതെന്നോ അഥവാ എന്തുകൊണ്ടാണ് അതുപ്രകാരം അയയ്ക്കപ്പെട്ട ആളിനെ അതു നടപ്പാക്കുന്നതിനു മുൻപ് കസ്ററഡിയിൽ നിന്നും വിട്ടയച്ചതെന്നോ കാണിക്കുന്ന, അതിൻമേൽ എഴുതിയതും ആ ഉദ്യോഗസ്ഥൻ ഒപ്പിട്ടതുമായ ഒരു സർട്ടിഫിക്കററ് സഹിതം, അതു പുറപ്പെടുവിച്ച കോടതിക്ക് മടക്കി അയയ്ക്കേണ്ടതാണ്.

5. കോടതികളുടെ ശിക്ഷാവിധി പ്രാവർത്തികമാക്കുന്നതിന് ജയിലുകളുടെ ചാർജു വഹിക്കുന്ന ഉദ്യോഗസ്ഥൻമാർക്കുള്ള അധികാരം.—സംസ്ഥാനത്തിനുള്ളിലുള്ള ജയിലുകളുടെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥൻമാർക്ക്,

(എ) ഹൈക്കോടതിയാലോ, സർക്കാരിന്റെ പൊതുവായതോ പ്രത്യേകമായിട്ടുള്ളതോ ആയ അധികാരത്തിൻകീഴിൽ സംസ്ഥാനത്തിനുള്ളിൽ പ്രവർത്തിക്കുന്ന മറേറതെങ്കിലും കോടതിയാലോ, ട്രിബ്യൂണലിനാലോ അഥവാ

(ബി) ഇൻഡ്യയിലെ മററ് ഏതെങ്കിലും കോടതിയാലോ ട്രിബ്യൂണലിനാലോ, ഏതെങ്കിലും ആളെ തടങ്കലിൽ വയ്ക്കുന്നതിനുവേണ്ടി പാസ്സാക്കപ്പെട്ടതോ പുറപ്പെടുവിക്കപ്പെട്ടതോ ആയ ഏതെങ്കിലും ശിക്ഷാവിധിയോ

ഉത്തരവോ വാറണ്ടോ, അങ്ങനെയുള്ള ഏതെങ്കിലും കോടതിയോ ട്രിബ്യൂണലോ ശിക്ഷയ്ക്കു വിധിച്ചിട്ടുള്ള ആളുകളെ സ്വീകരിക്കുന്നതോ, തടഞ്ഞുവയ്ക്കുന്നതോ, തടവിൽ വയ്ക്കുന്നതോ സർക്കാരിന്റെ പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുവഴി അധികാരപ്പെടുത്തിയിട്ടുള്ളപക്ഷം പ്രാവർത്തികമാക്കാവുന്നതാണ്.

6. കോടതിയുടേയോ ട്രിബ്യൂണലിന്റെയോ ഉദ്യോഗസ്ഥന്റെ വാറണ്ട് മതിയായ അധികാരമായിരിക്കുന്നതാണെന്ന്.—5-ാം വകുപ്പിൽ പരാമർശിച്ചിട്ടുള്ള ഏതെങ്കിലും കോടതിയുടേയോ ട്രിബ്യൂണലിന്റെയോ ഒരു ഉദ്യോഗസ്ഥന്റെ ഔദ്യോഗിക ഒപ്പു വച്ചിട്ടുള്ള ഒരു വാറണ്ട് ഏതെങ്കിലും ആളിന്റെമേൽ പാസ്സാക്കിയിട്ടുള്ള ശിക്ഷാവിധിയനുസരിച്ച് അയാളെ തടങ്കലിൽ വയ്ക്കുന്നതിനുള്ള മതിയായ അധികാരമായിരിക്കുന്നതാണ്.

7. ജയിലിന്റെ ചാർജുവഹിക്കുന്ന ഉദ്യോഗസ്ഥന് നടപ്പാക്കുന്നതിനു വേണ്ടി തനിക്ക് അയച്ച വാറണ്ടിന്റെ നിയമ സാധുതയെപ്പറ്റി സംശയം ഉണ്ടാകുന്ന സംഗതിയിലുള്ള നടപടിക്രമം.—(1) ഒരു ജയിലിന്റെ ചാർജു വഹിക്കുന്ന ഉദ്യോഗസ്ഥന് നടപ്പാക്കാൻ വേണ്ടി തനിക്കു അയയ്ക്കപ്പെടുന്ന ഒരു വാറണ്ടിന്റെയോ ഉത്തരവിന്റെയോ നിയമസാധുതയെപ്പറ്റിയോ അഥവാ അതിൽ ഔദ്യോഗിക മുദ്രയോ കൈയൊപ്പോ വച്ചിട്ടുള്ള ആൾക്ക് ശിക്ഷാവിധി പാസ്സാക്കുന്നതിനും പ്രസ്തുത വാറണ്ടോ ഉത്തരവോ പുറപ്പെടുവിക്കുന്നതിനും ഉള്ള അധികാരത്തെപ്പറ്റിയോ സംശയമുണ്ടാകുന്ന പക്ഷം, അദ്ദേഹം അക്കാര്യം സർക്കാരിന് റഫർ ചെയ്യേണ്ടതും, ആ കേസിലുള്ള സർക്കാരിന്റെ ഉത്തരവനുസരിച്ച് അദ്ദേഹവും മറ്റെല്ലാ പബ്ലിക് ഉദ്യോഗസ്ഥൻമാരും തടവുകാരനെ സംബന്ധിച്ച മേവി നടപടി എടുക്കേണ്ടതുമാണ്.

(2) (1)-ാം ഉപവകുപ്പിൻകീഴിലുള്ള ഒരു റഫറൻസ് നിലവിലിരിക്കെ തടവുകാരനെ വാറണ്ടിലോ ഉത്തരവിലോ നിർദ്ദേശിച്ചിരിക്കാവുന്ന രീതിയിലും, അപ്രകാരമുള്ള നിയന്ത്രണങ്ങൾക്കോ ആശ്വാസത്തിനോ വിധേയമായും, തടഞ്ഞുവയ്ക്കേണ്ടതാണ്.

8. തടവുകാരെ ഒരു ജയിലിൽ നിന്നും മറ്റൊന്നിലേക്ക് മാറ്റൽ.—(1) സർക്കാരിന്, പൊതുവായതോ, പ്രത്യേകമായതോ ആയ ഉത്തരവുമൂലം, തടവുകാരെ സംസ്ഥാനത്തിനകത്ത് ഒരു ജയിലിൽ നിന്നും മറ്റൊന്നിലേക്ക് മാറ്റുന്നതിന് വ്യവസ്ഥ ചെയ്യാവുന്നതാണ്.

(2) സർക്കാരിന്റെ ഉത്തരവിന്, വിധേയമായും അവരുടെ നിയന്ത്രണത്തിൻകീഴിലും, ഇൻസ്പെക്ടർ ജനറലിന്, ഉത്തരവുമൂലം, തടവുകാരെ സംസ്ഥാനത്തിനകത്ത് ഒരു ജയിലിൽ നിന്നും മറ്റൊന്നിലേക്ക് മാറ്റുന്നതിന് വ്യവസ്ഥ ചെയ്യാവുന്നതാണ്.

(3) സർക്കാരിന്റെയും ഇൻസ്പെക്ടർ ജനറലിന്റെയും ഉത്തരവുകൾക്ക് വിധേയമായും, നിയന്ത്രണത്തിൻകീഴിലും, ഒരു ജില്ലയിലെ കളക്ടർക്ക്, ഉത്തരവുമൂലം, തടവുകാരെ ഒരു സബ്സിഡിയറി ജയിലിൽ നിന്നും ആ ജില്ലയിലുള്ള മറ്റൊന്നിലേക്ക് മാറ്റാൻ വ്യവസ്ഥചെയ്യാവുന്നതും അപ്രകാരമുള്ള മാറ്റങ്ങൾക്ക് താൻ ഉത്തരവിട്ടാലുടൻ തന്നെ അദ്ദേഹം അങ്ങനെയുള്ള എല്ലാ മാറ്റങ്ങളെയും സംബന്ധിച്ച് ഇൻസ്പെക്ടർ ജനറലിനെ അറിയിക്കേണ്ടതുമാണ്.

9. ചിത്തഭ്രമമുള്ള തടവുകാരെ എങ്ങനെ കൈകാര്യം ചെയ്യണമെന്ന്.—(1) ഏതെങ്കിലും കോടതിയുടെ ഏതെങ്കിലും ഉത്തരവുപ്രകാരമോ ശിക്ഷാവിധിപ്രകാരമോ തടഞ്ഞു വയ്ക്കപ്പെടുകയോ തടവിലാക്കപ്പെടുകയോ ചെയ്യപ്പെട്ട ഏതെങ്കിലും ആൾ ബുദ്ധിസ്ഥിരതയില്ലാത്ത ആളാണെന്ന് സർക്കാരിന് തോന്നുകയാണെങ്കിൽ, സർക്കാരിന്, അയാൾ ബുദ്ധിസ്ഥിരതയില്ലാത്ത ആളാണെന്ന് വിശ്വസിക്കാനുള്ള കാരണങ്ങൾ രേഖപ്പെടുത്തിക്കൊണ്ടുള്ള ഒരു വാറണ്ടുമൂലം അയാളെ സംസ്ഥാനത്തിനകത്തുള്ള ഒരു ഭ്രാന്താലയത്തിലേക്കോ സുരക്ഷിതബന്തവസുള്ള മററു സ്ഥലത്തേക്കോ, ഏതു കാലയളവിലേക്കാണോ അയാളെ തടഞ്ഞുവയ്ക്കുന്നതിനോ, തടവിലാക്കുന്നതിനോ വേണ്ടി ഉത്തരവോ ശിക്ഷാവിധിയോ പുറപ്പെടുവിച്ചിട്ടുള്ളത് അങ്ങനെയുള്ള കാലയളവിന്റെ അവശേഷിക്കുന്ന കാലത്ത്, സർക്കാർ നിർദ്ദേശിക്കുന്ന പ്രകാരം അവിടെ സൂക്ഷിക്കുകയും ചികിൽസിക്കുകയും ചെയ്യുന്നതിനോ, അഥവാ ആ കാലാവധി തീരുമ്പോൾ, തടവുകാരന്റെയോ മററുള്ളവരുടെയോ സുരക്ഷിതത്വത്തിന് അയാളെ വീണ്ടും വൈദ്യശ്രദ്ധയിലോ വൈദ്യ ചികിൽസയിലോ വയ്ക്കേണ്ടത് ആവശ്യമാണെന്ന് ഒരു മെഡിക്കൽ ആഫീസർ സാക്ഷ്യപ്പെടുത്തുന്നപക്ഷം അയാളെ നിയമാനുസൃതം വിട്ടയയ്ക്കുന്നതുവരെയോ, മാററുന്നതിന് ഉത്തരവ് പുറപ്പെടുവിക്കാവുന്നതാണ്.

(2) തടവുകാരൻ സ്ഥിരബുദ്ധിയുള്ളവനായിത്തീർന്നു എന്ന് സർക്കാരിന് തോന്നുമ്പോൾ, സർക്കാർ, അപ്പോഴും കസ്ററഡിയിൽ വയ്ക്കപ്പെടുവാൻ തടവുകാരൻ ബാദ്ധ്യസ്ഥനാണെങ്കിൽ, തടവുകാരന്റെ ചാർജ്ജു വഹിക്കുന്ന ആളിന് നൽകപ്പെടുന്ന ഒരു വാറണ്ടുമുഖാന്തിരം, അയാളെ ഏതു ജയിലിൽ നിന്നാണോ മാററിയത്, ആ ജയിലിലേക്കോ അഥവാ സംസ്ഥാനത്തിനകത്തു മറേറതെങ്കിലും ജയിലിലേക്കോ റിമാൻഡു ചെയ്യുകയോ അഥവാ പിന്നെയും കസ്ററഡിയിൽ വയ്ക്കപ്പെടുവാൻ തടവുകാരൻ ബാദ്ധ്യസ്ഥനല്ലാത്തപക്ഷം അയാളെ വിട്ടയയ്ക്കുന്നതിന് ഉത്തരവ് പുറപ്പെടുവിക്കുകയോ ചെയ്യേണ്ടതാകുന്നു.

(3) (1)-ാം ഉപവകുപ്പിൻകീഴിൽ ഒരു തടവുകാരൻ ഒരു ഭ്രാന്താലയത്തിൽ തടങ്കലിൽ കഴിഞ്ഞകാലം ഏതു കാലയളവിലേക്കാണോ അയാൾ ബന്ധനത്തിലോ തടവിലോ കഴിയേണ്ടതെന്ന് കോടതി ഉത്തരവാകുകയോ ശിക്ഷാവിധി പുറപ്പെടുവിക്കുകയോ ചെയ്തിട്ടുള്ളത്, അങ്ങനെയുള്ള കാലയളവിന്റെ ഭാഗമായി കണക്കാക്കേണ്ടതാണ്.

(4) ഒരു തടവുകാരനെ സംസ്ഥാനത്തിനകത്തുള്ള ഒരു ഭ്രാന്താലയത്തിലേക്കോ മററു സുരക്ഷിത ബന്തവസുള്ള സ്ഥലത്തേക്കോ മാററാൻ (1)-ാം ഉപവകുപ്പുപ്രകാരം സർക്കാരിന് അധികാരമുള്ള ഏതെങ്കിലും സംഗതിയിൽ, സർക്കാരിന്, ഇൻഡ്യയിലെ മറേറതെങ്കിലും സംസ്ഥാനത്തിനുള്ളിലോ അഥവാ ഇൻഡ്യൻ ഭരണഘടനയുടെ ഒന്നാം പട്ടികയിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും യൂണിയൻ പ്രദേശത്തിനുള്ളിലോ ഉള്ള ഏതെങ്കിലും ഭ്രാന്താലയത്തിലേക്കോ, സ്ഥലത്തേക്കോ അപ്രകാരമുള്ള മററു സംസ്ഥാനത്തിലെ സർക്കാരുമായോ അപ്രകാരമുള്ള യൂണിയൻ പ്രദേശത്തെ അഡ്മിനിസ്ട്രേററുമായോ ഉള്ള കരാർവഴി അയാളെ മാററുവാൻ ഉത്തരവ് പുറപ്പെടുവിക്കാവുന്നതാണ്.

10. ചട്ടങ്ങൾ ഉണ്ടാക്കുവാനുള്ള അധികാരം.—(1) സർക്കാരിന്, ഗസററു വിജ്ഞാപനംമൂലം ഈ ആക്ടിന്റെ ആവശ്യങ്ങൾ നടപ്പാക്കുന്നതിനു വേണ്ടി ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) ഈ ആക്ററുപ്രകാരം ഉണ്ടാക്കുന്ന ഏതൊരുചട്ടവും അതുണ്ടാക്കിയ ശേഷം, ആകുന്നത്രവേഗം, നിയമസഭ സമ്മേളിച്ചിരിക്കുമ്പോൾ അതിന്റെ മുമ്പാകെ ആകെ പതിനാലു ദിവസക്കാലത്തേക്ക്—അത് ഒരു സമ്മേളനത്തിലോ അഥവാ തുടർച്ചയായുള്ള രണ്ട് സമ്മേളനങ്ങളിലോ പെടാവുന്നതാണ്—വയ്ക്കേണ്ടതും അത് അപ്രകാരം വയ്ക്കുന്ന സമ്മേളനമോ അഥവാ തൊട്ടടുത്തു വരുന്ന സമ്മേളനമോ, അവസാനിക്കുന്നതിനുമുമ്പ് നിയമസഭ ചട്ടത്തിൽ ഏതെങ്കിലും രൂപഭേദം വരുത്തുകയോ അഥവാ ആ ചട്ടം ഉണ്ടാക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുന്നെങ്കിൽ ആ ചട്ടത്തിന്, അതിനുശേഷം, അതതു സംഗതിപോലെ, അങ്ങനെ രൂപഭേദപ്പെടുത്തിയ രൂപത്തിൽ മാത്രം പ്രാബല്യമുണ്ടായിരിക്കുകയോ അഥവാ യാതൊരു പ്രാബല്യവുമില്ലാതിരിക്കുകയോ ചെയ്യുന്നതും ആകുന്നു. എന്നിരുന്നാലും, അങ്ങനെയുള്ള ഏതെങ്കിലും രൂപഭേദപ്പെടുത്തലോ അഥവാ റദ്ദാക്കലോ ആ ചട്ടത്തിൻകീഴിൽ മുൻപ് ചെയ്യപ്പെട്ട ഏതിന്റെയെങ്കിലും സാധ്യതയ്ക്ക് ഭംഗംവരാത്തവിധത്തിലായിരിക്കേണ്ടതാണ്.

11. റദ്ദാക്കൽ.—1950—ലെ തിരുവിതാംകൂർ—കൊച്ചി തടവുകാർ ആക്ട് (1950—ലെ XVII) ഇതിനാൽ റദ്ദാക്കപ്പെട്ടിരിക്കുന്നതും 1956—ലെ സംസ്ഥാന പുനഃസംഘടന ആക്ട് (1956—ലെ 37—ാം കേന്ദ്ര ആക്ട്) 5—ാം വകുപ്പ് (2)—ാം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള മലബാർ ജില്ലയിൽ 1900—ലെ തടവുകാർ ആക്ട് (1900—ലെ 3—ാം കേന്ദ്ര ആക്ട്) ബാധകമല്ലാതായി തീരുന്നതുമാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്തെ തിരുവിതാംകൂർ—കൊച്ചി പ്രദേശത്തെ തടവുകാരെ സംബന്ധിക്കുന്ന നിയമം 1950—ലെ തിരുവിതാംകൂർ—കൊച്ചി തടവുകാർ ആക്ട് (1950—ലെ XVII)—ൽ അടങ്ങിയിരിക്കുന്നതും അതേസമയം മലബാർ പ്രദേശത്ത് പ്രാബല്യത്തിലിരിക്കുന്ന തൽസ്ഥാനീയ നിയമം 1900—ലെ തടവുകാർ ആക്ട് (1900—ലെ 3—ാം കേന്ദ്ര ആക്ട്) ആയിരിക്കുന്നതും ആകുന്നു. സംസ്ഥാനത്തിന് മുഴുവൻ ബാധകമായ ഒരു ഏകനിയമം ഈ നിയമങ്ങൾക്ക് പകരം കൊണ്ടുവരേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.

(2) മുകളിൽപ്പറഞ്ഞ ഉദ്ദേശം സാധിക്കുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും കൂടുതലായി യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ഡം

ആക്ടിന്റെ ആവശ്യങ്ങൾ നടപ്പാക്കുന്നതിനുവേണ്ടി ചട്ടങ്ങൾ ഉണ്ടാക്കുന്നതിന് ബില്ലിലെ 10–ാം ഖണ്ഡം സർക്കാരിനെ അധികാരപ്പെടുത്തുന്നു. ഏതു കാര്യങ്ങൾ സംബന്ധിച്ചാണോ ചട്ടങ്ങൾ ഉണ്ടാക്കാവുന്നത് അവ ഭരണപരമോ നടപടിക്രമം സംബന്ധിച്ചവയോ മാത്രമായിരിക്കുന്നതാണ്, മാത്രമല്ല, ചട്ടങ്ങൾ ഉണ്ടാക്കിയ ശേഷം, അവ നിയമ സഭയുടെ സൂക്ഷ്മ പരിശോധനയ്ക്ക് വിധേയവുമാണ്, അങ്ങനെ നിയമ നിർമ്മാണാധികാരം ഏൽപ്പിച്ചുകൊടുക്കൽ ഒരു സാധാരണ സ്വഭാവത്തിലുള്ളതാകുന്നു.

വയലാർ രവി

(ശരി തർജ്ജമ)

എം. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി,
നിയമവകുപ്പ്.

---